# വിഷയവിവരം



## വിശേഷദിവസങ്ങൾ

### മാർച്ച് 16 മുതൽ ഏപ്രിൽ 15 വരെ

മാർച്ച് 16. പകുതിനോമ്പ്, അബ്ഗർരാജാവിന്റെ ഓർമ്മ.
20. ക്പിപ്പേഹാ ഞായറാഴ്ച.
25. സൂബോറോ, ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ പെരുനാൾ.
27. സമിയോ ഞായറാഴ്ച, കാതോലിക്കാദിനം.

ഏപ്രിൽ 1. നാല്പതാം വെള്ളിയാഴ്ച
2. ലാസറിനെ ഉയിർപ്പിച്ചതിന്റെ ഓർമ്മ
3. ഊശാന ഞായറാഴ്ച
7. പെസഹാ വ്യാഴാഴ്ച
8. വലിയ (ദുഃഖ) വെള്ളിയാഴ്ച
9. സദ്വർത്തമാന ശനിയാഴ്ച.
ശൂബ്ക്കോനോ.
10. ക്യംതാ

## പ്രത്യേകഅറിയിപ്പ്

നമ്മുടെ സഭാമാസികയുടെ അഞ്ചുലക്കങ്ങ പുറപ്പെട്ടിട്ടും വരിസംഖ്യ അയച്ചുതരാത്തവരുണ്ട് ദയവായി, ഈ അറിയിപ്പ് അവർഓരോരുത്ത ട്ടുമുള്ള പ്രത്യേക അഭ്യർത്ഥനയായി കരുതി ഈ ർഷത്തെ വരിസംഖ്യയായ 3 രൂപാ എത്രയും ശത്തിൽ അയച്ചുതന്നു സഹായിക്കണമെന്ന് പേക്ഷിക്കുന്നു. ചിലർ വി. പി. കു കാത്തി ക്കുന്നുണ്ട്. വി. പി. അയക്കുന്നതു നഷ്ടകര ക്ലേശകരവുമാകയാൽ വി, പി. ക്കായി കാത്തി ക്കാതെതന്നെ മണിഓർഡറായി വരിസംഖ്യ അ ച്ചുതരുമെന്നു വിശ്വസിക്കുന്നു.

മാനേജ

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

| പുസ്തകം 9 | 1955 മാർച്ച് | ലക്കം 5 |
|---|---|---|


പത്രാധിപലേഖനങ്ങൾ

## വലിയ നോമ്പ്

വിവിധങ്ങളായ ലോക വ്യവഹാരങ്ങളിലേർപ്പെട്ടിരിക്കുന്ന മനുഷ്യനു് അവൻെറ ആത്മികജീവിതത്തിൽ പല വീഴ്ചകളുമുണ്ടാകാവുന്നതാണു്. അവയെപ്പററിയെല്ലാം ആത്മശോധന ചെയ്യുന്നതിനും സ്വയശുദ്ധീകരണം പ്രാപിക്കുന്നതിനും ദൈവവുമായുള്ള ബന്ധം പുതുക്കുന്നതിനും വേണ്ടി വി. സഭ കരുതലോടെ ഏർപ്പെടുത്തിയിട്ടുള്ളതാണു് നോമ്പ്. നാം കൂടെക്കൂടെ നമ്മെ ശോധന ചെയ്യേണ്ടതു നമ്മുടെ ക്രിസ്തീയജീവിതത്തിനു് ഏത്രയും അത്യാവശ്യമാകുന്നു. അതിനുള്ള പ്രത്യേക അവസരങ്ങളായിട്ടു് ആണ്ടിൽ അഞ്ചു നോമ്പുകളും ആഴ്ചയിൽ രണ്ടു നോമ്പുദിനങ്ങളും ഏർപ്പെടുത്തിയിട്ടുണ്ടു്. ഇപ്രകാരം സ്വയപരിശോധന നടത്തി ജീവിതമാലിന്യങ്ങളെ കഴുകിക്കളകയും വിശുദ്ധിയിൽ നിന്നു വിശുദ്ധിയിലേക്കു വളരുകയും കൃപയ്ക്കുമേൽ കൃപ സമ്പാദിക്കയും ചെയ്യണം; ഇതാകുന്നു നോമ്പുമൂലം ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. പൂർവ്വന്മാരായ പുണ്യപിതാക്കന്മാരിൽ പലരും തങ്ങളുടെ ആയുസ്സിൻെറ അധികം ഭാഗവും നോമ്പിൽ തന്നെ കഴിച്ചുകൂട്ടിയവരാണു്. മാർ ശെമഓൻ ദസ്തുനി, മാർ ബർസൗമാ, മാർ അന്തോനിയോസ് മുതലായവർ നോമ്പുമൂലം ശക്തി ധരിച്ചവരും ആ ശക്തിയെ തങ്ങളുടെ ജീവിതം മുഖേന ലോകസമക്ഷം വിളംബരം ചെയ്തവരുമാണു്. അവരുടെ അഭൗമമായ അത്ഭുതസിദ്ധികൾ കണ്ടു് നശ്വരമായ ലോകസുഖങ്ങളോടു് എന്നേക്കുമായി യാത്രപറഞ്ഞിട്ടുള്ള പുണ്യവാന്മാർ സഭാചരിത്രത്തിൽ ദുർലഭമല്ല. ദയറാ പ്രസ്ഥാനത്തിൻെറ ആവിർഭാവം തന്നെ ഇങ്ങനെയാണുണ്ടായതു്. ആ ദയറാക്കാർ സഭയുടെയും വിശ്വാസത്തിൻെറയും കാവൽഭടന്മാരായിട്ടത്രേ ശോഭിച്ചിട്ടുള്ളതു്. അപ്രകാരമുള്ള ദയറാപ്രസ്ഥാനം ഇന്നു നമ്മുടെ സഭയ്ക്കു് അത്യാവശ്യമായിട്ടാണിരിക്കുന്നതു്.

കൃഷി, കച്ചവടം, വ്യവസായം, ഉദ്യോഗം മുതലായ ജീവിതവ്യാപാരങ്ങളെ സഭ നിഷിദ്ധമായി കരുതിയിട്ടില്ല. ഇവയിലെല്ലാം നിഷ്കപടമായ ക്രിസ്തീയചൈതന്യം പ്രതിഫലിക്കണമെന്നത്രേ ഉദ്ദേശിച്ചിട്ടുള്ളതു്. അതായതു് ജീവസന്ധാരണത്തിനു് നാം സ്വീകരിക്കുന്ന ഏതു ജോലിയും ക്രിസ്തുവിനോടുകൂടി ചെയ്യുക എന്നതു ജീവിതതത്വമായി മുറുകെ പിടിക്കേണ്ടതാണു്. അപ്പോൾ നമ്മുടെ ഓരോ തൊഴിലും ക്രിസ്തീയ സേവനമായിരിക്കും. എന്നാൽ സ്വകീയങ്ങളായ സുഖങ്ങളും ലാഭവും മാത്രം ലക്ഷ്യമാക്കി മുമ്പോട്ടു പോകുവാൻ മനുഷ്യൻെറ ബലഹീനസ്വഭാവം അവനെ പ്രലോഭിപ്പിക്കുന്നു. ഇങ്ങനെവരുമ്പോൾ പലപ്പോഴും അല്പജ്ഞനായ മനുഷ്യൻ വീണുപോകുന്നെങ്കിൽ അതു് അത്ഭുതമല്ല. ഇങ്ങനെയുള്ള വീഴ്ചകളിൽ നിന്നും അവനെ എഴുന്നേല്പിക്കാനുള്ള ചുമതല സഭയ്ക്കുണ്ടു്. അതിനാലത്രേ അതിനുള്ള മാർഗ്ഗമായി നോമ്പ് ഏർപ്പെടുത്തിയിരിക്കുന്നതു്.

ലോകായതികത്വം മൂലം നോമ്പ് ഒരു ഭാരമായി കരുതുന്നവരുണ്ടു്. തിന്നുക, കുടിക്കുക, ആനന്ദിക്കുക എന്നിവയാണു് ജീവിതസുഖം എന്നു കരുതുന്നവർക്കു നോമ്പ് ഒരു ഭാരം തന്നെയാണു്. എന്നാൽ ഇവയ്ക്കപ്പുറം ഒരു ജീവിതലക്ഷ്യമുണ്ടെന്നു് വിശ്വസിക്കുന്നവർ നോമ്പിനെ എക്കാലത്തും ഒരു അനുഗ്രഹമായിട്ടത്രേ കരുതിപ്പോന്നിട്ടുള്ളതു്. എന്തെന്നാൽ നോമ്പു നിരന്തര ദൈവസംസർഗ്ഗത്തിനു വേണ്ടി വേർതിരിക്കപ്പെട്ടിട്ടുള്ള അവസരമാകുന്നു. നോമ്പിനെ വെറുക്കുന്നവർ ദൈവസംസർഗ്ഗത്തെ

യാകുന്ന വെറുക്കുന്നത്. തന്മൂലം നിരീശ്വരത്വം വിളയാടുന്നു.

ഇക്കാലത്തു ദൈവവിരുദ്ധങ്ങളായ ശക്തികളും സിദ്ധാന്തങ്ങളും പല സ്ഥലങ്ങളിലും ശക്തിപ്പെട്ടുവരുന്നതു നാം കാണുന്നുണ്ടല്ലോ. സാമൂഹ്യജീവിതരംഗത്തും രാഷ്ട്രീയരംഗങ്ങളിലും ഇത് ഇന്നു സാധാരണമായാത്തീന്നിരിക്കയാണ്. തന്മൂലം പല സ്ഥലങ്ങളിലും ക്രിസ്ത്യാനികൾ പീഡിപ്പിക്കപ്പെടുന്നുണ്ട്. ഈ സിദ്ധാന്തങ്ങളെ ആൾബലം കൊണ്ടോ ആയുധശക്തികൊണ്ടോ അടിപ്പെടുത്തുവാൻ സാദ്ധ്യമല്ല. നേരെമറിച്ച് ആത്മികശക്തികൊണ്ട് എതിക്കയത്രേ കരണീയമായിട്ടുള്ളത്. അതിനാൽ ആത്മികശക്തി കൂടുതലായി പ്രാപിക്കുക, അതുമൂലം പോരാട്ടം നടത്തുക ഇതത്രേ ഇന്ന് ഏററവും ആവശ്യമായിരിക്കുന്നത്. ഈ ആത്മികശക്തി നാമെല്ലാം പ്രാപിക്കേണ്ടതിന് ഈ വലിയ നോമ്പിനെ നമുക്കു പ്രയോജനപ്പെടുത്താം.

വലിയനോമ്പ് നമുക്ക് വലിയ ശക്തിയെ പ്രദാനം ചെയ്യുന്നതാണ്. വലിയ നോമ്പിന്റെ ഓരോ ദിനങ്ങളും പ്രത്യേക നിയോഗങ്ങളോടുകൂടി നാം ആചരിക്കുന്നതു കൊള്ളാം. യഥാത്ഥമായ പശ്ചാത്താപം, ശുദ്ധീകരണം, പ്രതിഷ്ഠ, എന്നീ മൂന്നു സംഗതികൾ ഇതിലുണ്ടായിരിക്കണം. ഓരോ വ്യക്തിക്കും തന്റെ ജീവിതത്തിൽ പശ്ചാത്തപിക്കുവാനുണ്ട്. യഥാർത്ഥമായ പശ്ചാത്താപം ശുദ്ധീകരണത്തിലേക്കു വഴിനടത്തുകയും ശുദ്ധീകരിക്കപ്പെട്ടവരായ ശേഷം പ്രതിജ്ഞാബദ്ധരായി തങ്ങളെ തന്നെ ദൈവത്തിനു പ്രതിഷ്ഠിക്കയും ചെയ്തിട്ട് കൂടുതൽ ഉൽകൃഷ്ടമായ ഒരു ജീവിതം നയിക്കുന്നതിന് നമുക്കെല്ലാം ഈ നോമ്പു പ്രയേജകീഭവിക്കട്ടെ.

# കാതോലിക്കാ ദിനം

ഈ മാർച്ച് 27-ാംനു നോമ്പിലെ മുപ്പത്താറാം ഞായറാഴ്ചയാണ്. അന്നു നമുക്കു കാതോലിക്കാദിനമാണല്ലോ. കാതോലിക്കാസിംഹാസനമെന്നും കാതോലിക്കാബാവാതിരുമേനിയെന്നും കേൾക്കുമ്പോൾ നമ്മുടെ സഭാംഗങ്ങൾ അഭിമാനപുളകിതരാകുന്നു. കാതോലിക്കാ സിംഹാസനത്തോടനുബന്ധിച്ചുള്ള ഒരു ചരിത്രമാണു പൂർവകാലം മുതൽ നമുക്കുള്ളത്. കാതോലിക്കാസിംഹാസനചരിത്രം ആരംഭിക്കുന്നതു മാർ തോമ്മാശ്ളീഹായിലാണ്. മലങ്കരസഭയും മാർ തോമ്മാശ്ളീഹായാൽ സ്ഥാപിക്കപ്പെട്ടു.

മാർ തോമ്മാശ്ളീഹായെ തുടർന്നു നമ്മുടെ കത്താവിന്റെ അറിയിപ്പുകാരിൽ ഒരുവനായ മാർ ആദായിയും ആദായിയുടെ ശിഷ്യന്മാരായ ആഗായിയും മാറിയും കത്താവിന്റെ വളർത്തുപിതാവായ യൗസേപ്പിന്റെ വംശജന്മാരായ അബ്രഹാം, എബ്രസിയൂസ്, യാക്കോബ് എന്നീ പിതാക്കന്മാരും, ഈ സിംഹാസനം അലങ്കരിച്ചിട്ടുള്ളവരാണ്. കിഴക്കിന്റെ വലിയ മെത്രാപ്പോലീത്തന്മാർ എന്ന് അറിയപ്പെട്ടിരുന്ന ഈ പിതാക്കന്മാർക്കു ശേഷം അഹോദാബൂയി എന്ന പരിശുദ്ധനെ ക്രി. 231-ൽ സഭകളുടെ മാതൃസ്ഥാനം വഹിക്കുന്ന യറുശലേം സഭയുടെ എപ്പിസ്കോപ്പന്മാരുടെ സുന്നഹദോസ് പൗരസ്ത്യദേശം മുഴുവനിലും സാർവ്വത്രികമായ പരമാധികാരം വഹിക്കുവാൻ പ്രത്യേകം അധികാരപ്പെടുത്തി സ്ഥാത്തിക്കോൻ കൊടുത്തു കാതോലിക്കാ എന്നും പാത്രിയർക്കീസ് എന്നും പ്രഖ്യാപിച്ചു.

ക്രി 290-നോടടുത്തു കാതോലിക്കാ സിംഹാസനത്തിൽ വാണ ശഹലൂപ്പാ കാതോലിക്കാ ദുവാദ് എന്ന ഒരു മെത്രാനെ ഇന്ത്യയിലെ സഭയുടെ ഭരണത്തിനായി നിയോഗിച്ചു. പിന്നീടു തുടരെ കാതോലിക്കാമാരാൽ അയക്കപ്പെട്ട മെത്രാന്മാർ ഇന്ത്യൻ സഭയുടെ ഭരണം നടത്തി വന്നു എന്ന് അനന്തരചരിത്രം നമ്മെ വ്യക്തമായി മനസ്സിലാക്കുന്നുണ്ട്. 325-ൽ നിഖ്യാ സുന്നഹദോസിൽ കാതോലിക്കായുടെ കീഴിൽപെട്ടമാർ യൂഹാനോൻ മെത്രാൻ ഇന്ത്യയെ പ്രതി നിധീകരിച്ചു. പേർഷ്യായിൽ പീഡ അഴിച്ചു വിട്ട ദുഷ്ടനായ സാപ്പോറിൽ നിന്നും രക്ഷപെട്ട് 345 ൽ ഇന്ത്യയിൽ കുടിയേറിയ ക്നായിത്തോമ്മായോടു കൂടി മാർ യൗസേപ്പു് എന്ന ഒരു മെത്രാനെ കാതോലിക്കാ മലങ്കരയിലേക്കു നിയോഗിച്ചു. കാതോലിക്കാ ഏവൻഗേലിയും മൂറോനും ഈ മെത്രാൻ വശം കൊടുത്തയച്ചതായി ഇവിടുത്തെ പുരാതന ദേശീയ ഗാനങ്ങൾ സാക്ഷിക്കുന്നു. 522-ൽ പേർഷ്യൻ സഞ്ചാരിയായ കോസ്മസു് ഓത്തഡോക്സ് സഭയേയും പേർഷ്യയിൽ അഭിഷേകം ചെയ്യപ്പെട്ട് അയക്കപ്പെട്ടിട്ടുള്ള മെത്രാനെയും ഈ മലങ്കരയിൽ ദർശിച്ചതായി രേഖപ്പെടുത്തിയിരിക്കുന്നു. പേർഷ്യായിൽ അഭിഷേകം ചെയ്യപ്പെടുന്ന മെത്രാന്മാരാണ് ഇവിടുത്തെ സഭയെ ഭരിക്കുന്നതെന്നും അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ട്. 825-ൽ സാപ്പോർ അപ്രോത്ത് എന്നിങ്ങനെ ഓത്തഡോക്സ് കാതോലിക്കായാൽ അയയ്ക്കപ്പെട്ട രണ്ടു മെത്രാന്മാർ കൊല്ലത്തു വന്നിറങ്ങി. ഇപ്രകാരം കാതോലിക്കാ സിംഹാസനത്തോട് അതിപുരാതനകാലം മുതൽ കുറഞ്ഞപക്ഷം 9-ാംനു

റാണ്ടുവരെയും അനുസ്യൂതമായി ബന്ധപ്പെട്ട ഒരു ചരിത്രമാണു മലങ്കര സഭയ്ക്കുള്ളതു്. അതിനു ശേഷം 18-ാം നൂററാണ്ടുവരെയും അവിച്ഛിന്നമല്ലെങ്കിലും അഭേദ്യമായ ബന്ധം മലങ്കരയ്ക്കു് കാതോലിക്കാസിംഹാസനവുമായുണ്ടായിരുന്നു. മുസൽമാന്മാരായ രാഷ്ട്രീയാധികാരികളിൽനിന്നും, നെസ്തോറിയരിൽ നിന്നും ഉണ്ടായിക്കൊണ്ടിരുന്ന പീഡയും സഹോദരീ സഭയിൽ നിന്നും നേരിടേണ്ടിവന്ന അധികാരമോഹാവേശിതമായ പെരുമാററങ്ങളും തജ്ജന്യമായ അന്തഃച്ഛിദ്രങ്ങളും മൂലം സഭ ക്ഷീണിക്കാനും സിംഹാസനം ചിലനാളുകളിൽ വൈധവ്യത്തിലിരിക്കുവാനും ഇടയായിട്ടുണ്ടു്. അക്കാലങ്ങളിൽ എതിരാളികളായ നെസ്തോറിയൻ മേൽപ്പട്ടക്കാരും ഇവിടെ വന്നിട്ടുണ്ടു്. കുരിശു ധരിച്ചു വരുന്ന ഏതു ക്രൈസ്തവാചാര്യനേയും സാക്രതം സ്വീകരിക്കുന്നതിലും ആദരിക്കുന്നതിലും നാം അനാസ്ഥരായിരുന്നില്ല. ഇന്ത്യയ്ക്കു വെളിയിൽ സഭാന്തരീക്ഷം പാഷണ്ഡതകളാകുന്ന കാർമേഘങ്ങളാൽ കലുഷമായിത്തീർന്നെങ്കിലും അക്കാലത്തൊന്നും നമ്മുടെ സഭ അവയിലെങ്ങും പങ്കാളികളാകാതെ വെളിയിൽ നിന്നും വരുന്ന ഏതു മിഷ്യനറിയേയും സത്യ ക്രിസ്ത്യാനി എന്ന ബോദ്ധ്യത്തോടുകൂടി സ്വീകരിച്ചതു നമ്മുടെ നിഷ്കളങ്കത്വത്തിന്റെയും ക്രസ്തീയ സാഹോദര്യത്തിന്റെയും നിദർശനമായിരുന്നു. പക്ഷെ ഇങ്ങനെ വന്നുപററിയവരാകട്ടെ, അതു നമ്മുടെപിടിപ്പുകേടായി കരുതി മുതലെടുക്കുകയാണു് ചെയ്തതു്. ഇങ്ങനെ പ്രതികൂല സാഹചര്യങ്ങളുടെ ഇടയ്ക്കും പൗരസ്ത്യ കാതോലിക്കാമാരായ പരിശുദ്ധ പിതാക്കന്മാർ ഈ സഭയെ വിസ്മരിച്ചു കളഞ്ഞില്ല. 1653-ൽ, അഹത്തള്ള എന്നു് ഇക്കാലത്തു നാം അറിഞ്ഞുവരുന്ന ഈത്താലാഹാ (ഇസാലോഹോ) കാതോലിക്കാ ഇവിടെ വരുകയും റോമാസഭാംഗങ്ങളായ പറങ്കികൾ അദ്ദേഹത്തെ കടലിൽ താഴ്ത്തി കഥാവശേഷനാക്കുകയും ചെയ്തു. 1685-ൽ കോതമംഗലത്തു മാർ ബസേലിയോസ് കാതോലിക്കായും അദ്ദേഹത്തിന്റെ കീഴിൽ പെട്ട ഒരു മെത്രാനും വന്നു. ആ കാതോലിക്കാ കോതമംഗലം ചെറിയ പള്ളിയിൽ കബറടങ്ങി. മരിച്ചിട്ടും മരിക്കാതെ തന്റെ ആത്മചൈതന്യം മൂലം സന്തതം അനുഗ്രഹം ചിന്തിക്കൊണ്ടു് അദ്ദേഹം ഇന്നും നമ്മുടെ മദ്ധ്യേ സ്ഥിതിചെയ്യുന്നു. 1751-ൽ വേറൊരു മാർ ബസേലിയോസ് കാതോലിക്കാ മലങ്കരയിൽ വന്നു. അദ്ദേഹത്തിന്റെ ഒരു മെത്രാനും റമ്പാനും അദ്ദേഹത്തോടുകൂടി ഉണ്ടായിരുന്നു. മലങ്കരസഭയും കാതോലിക്കാ സിംഹാസനവുമായുള്ള ബന്ധത്തിന്റെ ഒരു ശാശ്വത ജ്ഞാപകമായി അദ്ദേഹം കണ്ടനാട്ടുപള്ളിയിൽ വിശ്രമം കൊള്ളുന്നു. ഈ കാതോലിക്കായുടെ കീഴിൽപ്പെട്ട മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നാണു കാട്ടുമങ്ങാട്ടു ഗീവർഗീസു റമ്പാൻ 1772-ൽ ക്കുറിലോലോസ് എന്ന പേരിൽ മേൽപ്പട്ടമേററതും തൊഴിയൂറിൽ ഒരു സ്വതന്ത്ര മെത്രാസനം സ്ഥാപിച്ചതും. അങ്ങനെ തൊഴിയൂർ ഇടവകയുടെ പൗരോഹിത്യത്തിന്റെ ഉറവിടം കാതോലിക്കാ സിംഹാസനമാണെന്നുള്ളതു് അവർക്കും അഭിമാനപൂർവ്വം സ്മരിക്കാവുന്നതാണു്. ഈ മാർ ക്കുറിലോസിന്റെ പിൻഗാമിയായ കിടങ്ങൻ പീലക്സീനോസാണു് കോട്ടയം പഴയ സിമ്മനാരി സ്ഥാപകൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്. പുന്നത്ര മാർ ദീവന്നാസ്യോസ്, ചേപ്പാട്ടു മാർ ദീവന്നാസ്യോസ് എന്നീ പ്രസിദ്ധന്മാരായ മലങ്കര മെത്രാപ്പോലീത്തന്മാരെ വാഴിച്ചതു്. ആ നിലയിൽ ചേപ്പാട്ടു മെത്രാച്ചൻ വരെയുള്ള മലങ്കര മെത്രാപ്പോലീത്തന്മാരുടെ പൗരോഹിത്യത്തിന്റെ മൂലവും പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിങ്കൽതന്നെ.

ചേപ്പാട്ടു മെത്രാച്ചന്റെ കാലത്തു് പ്രോട്ടസ്റ്റന്റു് ഉപദേശങ്ങളോടു പാലക്കുന്നത്തു അബ്രഹാം മൽപ്പാൻ ആനുകൂല്യം കാണിക്കുകയും അദ്ദേഹത്തിന്റെ സഹോദര പുത്രനായ മാത്യൂസ് ശെമ്മാശൻ കോട്ടയം പഴയസിമ്മനാരിയിൽ നിന്നും ബഹിഷ്ക്കരിക്കപ്പെടുകയും ചെയ്തിനെ തുടർന്നു് മെത്രാനോടു് എതിർത്തു. മെത്രാൻ പട്ടമേൽക്കണമെന്നു തീരുമാനിച്ചു് മിഷ്യനറിമാരുടെ സഹായത്തോടുകൂടി മാത്യൂസ് ശെമ്മാശൻ ശീമയിലേക്കു പോയി. അദ്ദേഹം പോയതു് പാത്രിയർക്കീസിന്റെ ആസ്ഥാനമായ മർദീനിലേക്കല്ല, പിന്നെയോ കാതോലിക്കായുടെ ആസ്ഥാനമായ മൂസലിലേക്കാണു്. എന്നാൽ തത്സമയം കാതോലിക്കാ സിംഹാസനത്തിൽ ആളില്ലാതിരുന്നതിനാൽ അദ്ദേഹം അന്ത്യോക്യാ പാത്രിയർക്കീസിനെ സമീപിക്കുകയും 1845-ൽ മാർ അത്താനാസ്യോസു എന്ന പേരിൽ മെത്രാപ്പോലീത്ത്യാസ്ഥാനമേററു മടങ്ങിവരികയും ചെയ്തു. ഇതോടുകൂടി മലങ്കരസഭ വ്യവഹാരത്തിന്റെയും കക്ഷിതിരിവുകളുടെയും കയ്പേറിയ അനുഭവങ്ങളിലേക്കു കടക്കുകയും ചെയ്തു.

കാതോലിക്കാസിംഹാസനവും മലങ്കരസഭയുമായുണ്ടായിരുന്ന ബന്ധത്തിന്റെ ചരിത്രപശ്ചാത്തലം മേൽ വിവരിച്ച പ്രകാരമത്രേ. തുടർന്നു പാത്രിയർക്കീസന്മാരിൽനിന്നു പട്ടമേററ മലങ്കര മെ

ത്രാപ്പോലീത്തന്മാരെല്ലാം– പാത്രിയർക്കീസിൽ നിന്നും ആദ്യമായി പട്ടമേററ മാർ അത്താനാസ്യോസിനുണ്ടായ അനുഭവം പോലെതന്നെ മുടക്കപ്പെട്ടു. മലങ്കരസഭയുടെ സുസ്ഥിതിക്ക് പാത്രയർക്കീസുമായുള്ള ബന്ധം ഹാനികരമാണെന്ന് ഒന്നിനു പുറകേ ഒന്നായി നടന്ന പിന്നീട്ടുള്ള ചരിത്രസംഭവങ്ങൾ തെളിയിക്കയുണ്ടായി. പൗരസ്ത്യ കാതോലിക്കാസിംഹാസനത്തിൻെറ പുനഃസ്ഥാപനമല്ലാതെ മററു മാർഗ്ഗമൊന്നും കാണായ്കയാൽ നമ്മുടെ സഭാപിതാക്കന്മാർ ഗാഢമായി ചിന്തിക്കയും പ്രാർത്ഥിക്കയും പരിശ്രമിക്കയും ചെയ്തതിൻെറയും, ദൈവം തമ്പുരാൻെറ കരുണയുടെയും ഫലമായി 1912 ൽ കാതോലിക്കാ സിംഹാസനം അന്ത്യോക്യാ പാത്രിയർക്കീസായ വി. അബ്ദൽ മിശിഹാ ബാവായുടെ സഹകരണത്തോടുകൂടി പുനസ്ഥാപിതമായി. ആ കാതോലിക്കാ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന നമ്മുടെ പരിശുദ്ധ പിതാവിന് ആയുരാരോഗ്യമംഗളങ്ങൾ നേരുകയും തിരുമനസ്സുകൊണ്ടു് ഇനിയും ദീർഘനാൾ ഭാഗ്യമോടെ ഈ സഭയെ ഭരിക്കുന്നതിനുവേണ്ട അനുഗ്രഹങ്ങൾ നൽകണമേ എന്നു ദൈവംതമ്പുരാനോട്ട് ഏകശബ്ദത്തിൽ തീക്ഷ്ണതയോടുകൂടി പ്രാർത്ഥിക്കുകയു ചെയ്യാനുള്ള പ്രത്യേക അവസരമായി അടുത്തുവരുന്ന കാതോലിക്കാദിനം നമുക്ക് കൊണ്ടാടാം.

കാതോലിക്കാ സിംഹാസനം നമ്മുടെ സഭയുടെ അപ്പോസ്തോലികത്വത്തിൻെറയും സ്വാതന്ത്ര്യത്തിൻെറയും പരമാധികാരത്തിൻെറയും ചിഹ്നമാണ്. അതിൻെറ കൊടിക്കീഴിൽ മലങ്കരസഭാംഗങ്ങൾ മാത്രമല്ല ഇന്ത്യൻ ക്രിസ്ത്യാനികൾ അകമാനം അണിനിരന്നു ക്രിസ്തുവിൻെറ വേല ഭാരതത്തിൽ ഫലപ്രദമായി നിവർത്തിക്കേണ്ടതാണ്. എല്ലാ നല്ല കാര്യങ്ങൾക്കും ശത്രുക്കളുണ്ടായിരിക്കുക ലോകസ്വഭാവമാണല്ലോ. അപ്രകാരം കാതോലിക്കാ സിംഹാസനത്തെയും ശത്രുത്വത്തോടുകൂടി വീക്ഷിക്കുന്നവരുണ്ട്. നാം സമചിത്തതയോടുകൂടി അവർക്കു നല്ലമനസ്സും സമാധാന ഹൃദയവു കൊടുക്കുവാൻ പ്രത്യേകം പ്രാർത്ഥിക്കേണ്ടതാണ്. അനേക വർഷങ്ങളിലെ പ്രാർത്ഥനയുടെ ഫലമായിട്ടായിരിക്കാം ശത്രുത്വത്തിൻെറ കട്ടി വളരെ കുറഞ്ഞിട്ടുണ്ട്. ശത്രുത്വം നിർമ്മൂലം നിർമ്മാർജ്ജിതമായിപ്പോകുമെന്നുതന്നെ നമുക്കുവിശ്വസിക്കാം.

കടന്നുപോയ നിതാന്ത സ്മരണാർഹനായ സഭാഭാസുരൻ മാർ ഗീവർഗീസ് ദീവന്ന്യാസ്യോസ് മെത്രാപ്പോലീത്താതിരുമേനിയുടെ വിശ്രമരഹിതമായ സഭാഭരണകാലം മുഴുവൻ ദുർവ്വഹമായ ക്ലേശങ്ങൾ സഹിച്ച് നമ്മുടെ സ്വാതന്ത്ര്യത്തിൻെറയും സഭാക്ഷേമത്തിൻെറയും വിജയ വൈജയന്തിയായ പുരാതന കാതോലിക്കാ സിംഹാസനം നമുക്ക് ഏല്പിച്ചുതന്നു. അതിനോടുനിത്യവും നിർമ്മലവുമായ വിശ്വസ്തതയോടുകൂടിയിരിപ്പാൻ അദ്ദേഹം തൻെറ അന്ത്യ സന്ദേശത്തിലും നമ്മെ ഉത്ബോധിപ്പിച്ചു. "നമ്മുടെ സഭയുടെ നിലനിൽപ്പിനും ക്ഷേമത്തിനും മേൽഗതിക്കും ഒഴിച്ചുകൂടാത്ത അത്യാവശ്യമെന്നു നിങ്ങളിൽ പലരും നമ്മോടുകൂടി പരമാർത്ഥമായി വിശ്വസിക്കുന്നതും ഇതേവരെയായി പല പ്രയാസങ്ങൾ സഹിച്ചു നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാസ്ഥാപനത്തെ പുലർത്തിക്കൊണ്ടു പോകുന്നതിനുള്ള ചുമതല നാം നിങ്ങളിലോരോരുത്തരിലും സമർപ്പിച്ചുകൊള്ളുന്നു." തിരുമേനിയെ ഭക്തിപൂർവം സ്മരിക്കുന്ന നമുക്ക് അദ്ദേഹത്തിൻെറ അന്ത്യസന്ദേശത്തെ വിസ്മരിക്കാനോ അവഗണിക്കാനോ നിവൃത്തിയുള്ളതല്ലല്ലോ. ഈ മഹത്തായ ചുമതല ഇന്നു നാം ഓരോരുത്തരും എങ്ങനെ നിർവഹിക്കുന്നു എന്ന് ആത്മശോധന ചെയ്യുന്നതു കൊള്ളാം. കാതോലിക്കാ സിംഹാസനത്തിനുവേണ്ടി പോരാടിയ ധീരന്മാരായ മക്കൾ മലങ്കരസഭാമാതാവിനുണ്ട്.

"കാതോലിക്കേററിൻെറ പ്രതിഷ്ഠയേയും വർദ്ധനയേയും പുരസ്ക്കരിച്ച് ഏതു ത്യാഗവും സഹിക്കുന്നതിന് അറുപതുവയസ്സുകഴിഞ്ഞ ഞാൻ സന്നദ്ധനായി ഒരു യുവാവാകാമെന്നു വച്ചു" എന്നത്രേ ശ്രീ. ഒ. എം. ചെറിയാൻ പ്രസ്താവിച്ചിട്ടുള്ളത്. സ്വതന്ത്രയായ മലങ്കര സഭയിൽ ഒരു കാതോലിക്കാബാവായും ആ ബാവായിൽത്തന്നെ ഇണങ്ങിയ മലങ്കരമെത്രാപ്പോലീത്തായും സിംഹാസനത്തിൽ ഇരിക്കുന്നതു കണ്ടു് വേറൊരു ഭടനായ ശ്രീ. എം. ഏ. ചാക്കോ കൃതാർത്ഥനായി. നിര്യാതരായ ഈ മഹാന്മാർക്കു മാത്രമല്ല അവരുടെ സന്താനങ്ങളുൾപ്പെടെ മലങ്കരസഭയിലുള്ള എപ്പേർപ്പെട്ടവർക്കും കാതോലിക്കാ സിംഹാസനത്തിൻെറ നിലനിൽപ്പിനും ക്ഷേമത്തിനു പുരോഗതിക്കും വേണ്ടി പ്രവർത്തിക്കാനുള്ള ചുമതലയുണ്ടു് എന്നു ഞങ്ങൾ പ്രത്യേകം അനുസ്മരിപ്പിച്ചുകൊള്ളുന്നു.

ഭാരതത്തിൽ വിദേശമിഷനറിമാർക്ക് ഇനി വലിയ സേവനസാദ്ധ്യതയില്ല. നാം വർഷംതോറും ഓരോ സംഘം മിഷ്യണറിമാരെ ക്രമമായി ഇന്ത്യയുടെ വിവിധഭാഗങ്ങളിലേക്ക് അയക്കേണ്ടതാണ്. അതോടൊപ്പം ജീവകാരുണ്യപരവും വി

(ശേഷം 26-ാംപേജിൽ)

# അലക്സന്ത്ര്യാ പാത്രിയർക്കീസ് ആയിരുന്ന മാർ യൂഹാനോൻ മ്റഹമ്മോനോ

**(തുടർച്ച)**

(By എവൻതിയൂസ് എപ്പിസ്കോപ്പാ)

**കുർബാനമദ്ധ്യേ പള്ളിയിൽനിന്നും ഇറങ്ങിപ്പോകുന്നവർ ആരാധനയിൽ അയോഗ്യമായി സംബന്ധിക്കുന്നവർ എന്നിവരുടെ നേരെ സ്വീകരിച്ച നടപടി. വീട്ടുവക മുതൽ ദയറായക്കാരുടെ പുലർച്ചയ്ക്കു നൽകി. വേശ്യാസ്ത്രീകളുടെ മാനസാന്തരം. ഒരുവനേപ്പററി പാപിയെന്നു മനുഷ്യർ വിചാരിക്കുമ്പോഴും അവൻ ദൈവത്തിൻെറ തിരഞ്ഞെടുക്കപ്പെട്ട ദാസനായി കണ്ടെത്തപ്പെട്ടേക്കാം. ചെറിപ്പ്പ്കുത്തികളായ രണ്ടു ശെമ്മാശന്മാർ, ഒരുവൻ അപരനു മാർഗ്ഗദർശിയായി.**

37. വി. കുർബാനയ്ക്കു് ഏവൻഗേലിയോൻ വായന കഴിയുമ്പോൾ പള്ളിയിൽ നിന്നും ഇറങ്ങിപ്പോയി തമ്മിൽ തമ്മിൽ സംസാരിക്കുന്ന ഒരു ദുഷിച്ചപതിവു് അലക്സന്ത്ര്യാക്കാരുടെയിടയിൽ ഉണ്ടായിരുന്നു. ഈ പതിവു് ഇല്ലാതാക്കണമെന്നു മാർ യൂഹാനോൻ നിശ്ചയിച്ചു. ഒരു ദിവസം വി. കുർബാനയുടെ ഏവൻഗേലിയോൻ വായനയ്ക്കുശേഷം അദ്ദേഹവും ഇറങ്ങിപ്പോയവരുടെ ഇടയിൽ പോയിരുന്നു. അവർ ആശ്ചര്യപ്പെട്ടു. ഉടനെ അദ്ദേഹം പറഞ്ഞു. "നിങ്ങൾ എന്തിനു് അത്ഭുതപ്പെടുന്നു. ആട്ടിൻകൂട്ടത്തിൻെറ മദ്ധ്യേ ഇടയനും ഇരിക്കേണ്ടതല്ലയോ? നിങ്ങൾ അകത്തു പ്രവേശിപ്പിൻ; ഞാനും പ്രവേശിക്കാം. അല്ലെങ്കിൽ നിങ്ങൾ ഇവിടെ ഇരിപ്പിൻ; ഞാനും നിങ്ങളുടെ ഇടയിൽ ഇരിക്കാം. ഞാൻ നിങ്ങൾക്കുവേണ്ടിയാണു് ഭദ്രാസനപ്പള്ളിയിൽ വരുന്നതു്- അല്ലെങ്കിൽ എൻെറ മുറിയുടെ അടുത്തുള്ള ചാപ്പലിൽ എനിക്കു കുർബാന ചൊല്ലാമായിരുന്നു." അവർ ലജ്ജിച്ചു പള്ളിയിലേക്കു പോയി. ഇങ്ങനെ അവരുടെ ഇടയിലെ ദുർമ്മര്യാദ ഇല്ലാതായി.

38. മദ്ബഹായിൽ ആരാധനാമദ്ധ്യേ ആരെങ്കിലും സംസാരിക്കയോ അയോഗ്യമായി നിൽക്കയോ ചെയ്യുന്നതു് പാത്രിയർക്കീസിനു സഹിക്കുമായിരുന്നില്ല. സംസാരിക്കുന്നവനെ എല്ലാവരുടെയും മുമ്പാകെ പള്ളിക്കു പുറത്തിറക്കുവാൻ അദ്ദേഹം കല്പിക്കുമായിരുന്നു. "നിങ്ങൾ ആരാധനയ്ക്കും ശുശ്രൂഷയ്ക്കുമായി പള്ളിയിൽ വന്നുവെങ്കിൽ നിങ്ങളുടെ പാപമോചനത്തിനുവേണ്ടി പ്രാർത്ഥിച്ചുകൊണ്ടു നിങ്ങളുടെ ബോധങ്ങളും വിചാരങ്ങളും ദൈവതിരുമുമ്പാകെ നിക്ഷേപിപ്പിൻ. എന്തെന്നാൽ എൻെറ ഭവനം പ്രാർത്ഥനാഭവനം എന്നു വിളിക്കപ്പെടുമെന്നു് എഴുതപ്പെട്ടിരിക്കുന്നു. എന്നാൽ നിങ്ങൾ അതിനെ കള്ളന്മാരുടെ ഗുഹയാക്കിത്തീർത്തു" എന്നു പറഞ്ഞു.

39. മാർയൂഹാനോൻ പാത്രിയർക്കാസ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെട്ടപ്പോൾ ഒരു ദയറായക്കാരനോ ശെമ്മാശനോ ആയിരുന്നില്ല; ഒരു അയ്മേനിയും ഭാര്യയുണ്ടായിരുന്ന ആളുമായിരുന്നു. എന്നാൽ പൈതൽ പ്രായം മുതൽ ദയറായിൽ വളർത്തപ്പെട്ടവരെപ്പോലും താഴ്മ എന്ന മഹനീയ ഗുണംകൊണ്ടു താൻജയിച്ചു; സുകൃതജീവിതം മൂലം ഉയർത്തപ്പെട്ടു.

40. ദയറാപ്രസ്ഥാനത്തെ മാർയൂഹാനോൻ സ്നേഹിക്കയും വിലമതിക്കയും ചെയ്തു. അനേകം ദയറായക്കാരെ കൂട്ടിച്ചേർത്തു തന്നോടുകൂടി താമസിപ്പിച്ചു. തൻെറ മാതാപിതാക്കളിൽനിന്നും കിട്ടിയിട്ടുള്ള നിലത്തിലെ വിളവുകൊണ്ടു് അവരെ പോഷിപ്പിച്ചു, തൻെറ വീട്ടുവക സ്വത്തു സമുദായത്തിനുള്ളതല്ല എന്നു് അദ്ദേഹം ഒരിക്കലും പറഞ്ഞില്ല. "നിങ്ങളുടെ ശാരീരിക ആവശ്യങ്ങളെ ഞാ

ൻ നോക്കിക്കൊള്ളാം. നിങ്ങൾ എൻെറ ആത്മരക്ഷയ്ക്കുവേണ്ടി പ്രാർത്ഥിപ്പിൻ. ന്യായവിധിദിവസം എനിക്കു സർവശക്തനിൽ നിന്നു കരുണ ലഭിക്കേണ്ടുന്നതിനു നിങ്ങളുടെ പ്രാർത്ഥനകളിൽ എനിക്കുവേണ്ടി അപേക്ഷിപ്പിൻ" എന്നു മാർ യൂഹാനോൻ അവരോടു പറയുമായിരുന്നു. ഈ നിലയിൽ അദ്ദേഹത്തിൻെറ ദയറാപ്രസ്ഥാനം ശക്തിപ്പെട്ടുവന്നു.

41. അലക്സന്ത്ര്യാപട്ടണത്തിൽ വസിച്ചിരുന്ന ഒരുമനുഷ്യൻ ഒരു ദയറായക്കാരിയെ(കന്യാവ്രതക്കാരിയെ)വഞ്ചിച്ച് അവളെയും കൂട്ടിക്കൊണ്ടു കുസ്സന്തീനോപ്പോലിസിലേക്കു പോയി. ഈ വിവരം പാത്രിയർക്കീസ് അറിഞ്ഞു. ആ ദയറാക്കാരിയുടെ വീഴ്ചയിൽ അദ്ദേഹം അതിയായി ദുഃഖിച്ചു. കുറേ നാളുകൾ കഴിഞ്ഞു. അദ്ദേഹം പള്ളിവക തോട്ടത്തിൽ തൻെറ പട്ടക്കാരോടുകൂടി ഇരുന്ന് പ്രയോജനപ്രദങ്ങളായ കാര്യങ്ങളെപ്പററി സംസാരിക്കയായിരുന്നു. ആ ദുഷ്ടനും ഭോഗാസക്തനുമായ മനുഷ്യൻ ദയറായക്കാരിയെ വഞ്ചിച്ചതിനെ അദ്ദേഹം അനുസ്മരിച്ചു. തൻെറ ചുററും ഉണ്ടായിരുന്നവർ ആ ദയറാക്കാരിയേയും അവളെ തട്ടിക്കൊണ്ടുപോയ വഞ്ചകനേയും ശപിച്ചുതുടങ്ങി. ഉടനെ പരിശുദ്ധനായ മാർ യൂഹാനോൻ അവരെ വിരോധിച്ചു. "എൻെറ മക്കളെ, അവനെ നിങ്ങൾ ശപിക്കേണ്ടാ. ശപിക്കുന്നതു മൂലം രണ്ടു വിധത്തിലുള്ള പാപമാണു നിങ്ങൾ ചെയ്യുന്നത്. ഒന്ന്, നിങ്ങൾ വിധിക്കപ്പെടാതിരിപ്പാൻ നിങ്ങൾ വിധിക്കരുത് എന്ന കല്പനയെ നിങ്ങൾ ലംഘിക്കുന്നു. രണ്ട് ഇപ്പോഴും അവർ പാപത്തിൽ ജീവിക്കുന്നുവോ ഇല്ലയോ എന്നു നിങ്ങൾ അറിയുന്നില്ല. പക്ഷേ അവർ അനുതപിക്കയും അവരുടെ ദുഷ്ക്രിയ ദൈവം അവരോടു ക്ഷമിക്കയും ചെയ്തിരിക്കാം.

"പിതാക്കന്മാരുടെ ചരിത്രങ്ങളിൽ ഒരു ഭാഗത്ത് ഇപ്രകാരം ഞാൻ വായിച്ചതായി ഓർക്കുന്നു. രണ്ടു ദയറായക്കാർ ദയറായക്കാരുടെ കാര്യം അന്വേഷിപ്പാനായി പുറപ്പെട്ടു. അവർ ഒരു പട്ടണത്തിൽ ചെന്നപ്പോൾ ഒരു വ്യഭിചാരിണി അവരിൽ ഒരാളോടു "മിശിഹാ തമ്പുരാൻ ആ പാപിയായ സ്ത്രീയെ വീണ്ടെടുത്ത പ്രകാരം പാപിയായ എന്നെയും വീണ്ടെടുക്കണമേ" എന്നു പറഞ്ഞു. ഉടനെ ആ ദയറായക്കാരൻ മനുഷ്യർ എന്തു പറയുമെന്നു നോക്കാതെ അവളുടെ കൈക്കു പിടിച്ച് എല്ലാവരും കാൺകെ അവളെ ആ പട്ടണത്തിൽനിന്നും കൊണ്ടുപോയി. ഒരു ദയറായക്കാരൻ വ്യഭിചാരിണിയെ പരിഗ്രഹിച്ചു എന്ന സംസാരം കാട്ടുതീ പോലെ പട്ടണമെല്ലാം പടർന്നു. സ്ത്രീകളുടെ ദയറായിൽ അവളെ പ്രവേശിപ്പിച്ച് പുതിയതും പരിശുദ്ധവുമായ ഒരു ജീവിതത്തിൽ അവളെ ആക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി ആ ദയറായക്കാരൻ അവളെ കൊണ്ടുപോവുകയായിരുന്നു. യാത്രാമദ്ധ്യേ ഒരു ശിശു ഉപേക്ഷിക്കപ്പെട്ട നിലയിൽ കിടക്കുന്നതിനെ ആ സ്ത്രീ കണ്ടു. അതിനെ എടുത്തു വളർത്തണമെന്നുള്ള അഗ്രഹം അവൾക്കുണ്ടായി. അവൾ കുട്ടിയെ കോരിയെടുത്തുകൊണ്ട് ആ ദയറായക്കാരനെ അനുഗമിച്ചു. കുറേ ദൂരം ചെന്നപ്പോൾ അവളെ അറിയുന്ന ഒരു മനുഷ്യൻ ഇതുകണ്ട് ദയറായക്കാരൻെറ കുട്ടിയാണല്ലോ എന്നു പറഞ്ഞു പരിഹാസപൂർവം ചിരിച്ചു. അയാൾ പട്ടണത്തിൽ എത്തി. വ്യഭിചാരിണിയായ സ്ത്രീ അവൾക്കുണ്ടായ ഒരു ദയറായക്കാരൻെറ കുട്ടിയേയും കൊണ്ട് അയാളുടെ കൂടെ പോയിരിക്കുന്നു എന്ന വാർത്ത പരത്തി. ഇങ്ങനെ കേൾവിദോഷം സർവത്ര വ്യാപിച്ചു. എന്നാൽ ആ ദയറായക്കാരനാകട്ടെ ആ സ്ത്രീയേയും കുട്ടിയേയും ഒരു സന്യാസിനീമന്ദിരത്തിൽ പ്രവേശിപ്പിക്കയും പ്ലാഗിയാ എന്ന് അവൾക്കു പേരു വിളിക്കയും ചെയ്തു. അവൾ യഥാർത്ഥമായ ദയറായ ജീവിതം നയിച്ചുതുടങ്ങി. കുറേക്കാലം കഴിഞ്ഞു. നീതിമാനും നിർദ്ദോഷിയുമായ ആ ദയറായക്കാരന് തൻെറ മരണം അടുത്തിരിക്കുന്നതായി അറിവു കിട്ടി. അദ്ദേഹംആ സന്യാസിനീമഠത്തിലേക്കുവന്ന് പ്ലാഗിയാ തന്നോടുകൂടി പട്ടണത്തിലേക്കു വരുവാൻ ആവശ്യപ്പെട്ടു. അവളുടെ ഗുരുവും വഴികാട്ടിയുമായ ആ ദയറാക്കാരൻെറ നിർദ്ദേശം അവൾക്ക് അലംഘ്യമായിരുന്നതിനാൽ പ്ലാഗിയാ ആ കുട്ടിയോടുകൂടി —അപ്പോൾ അവന് ഏഴുവയസ്സ് പ്രായമുണ്ടായിരുന്നു— അദ്ദേഹത്തിൻെറ പിന്നാലേ പട്ടണത്തിലേക്കു പുറപ്പെട്ടു. അവർ ഒരുമിച്ചു ഒരു ഭവനത്തിൽ പാർത്തു. ഈ വ്യ ഭി ചാ രി ണി അവളുടെ ഭർത്താവിനോടുകൂടി വന്നിരിക്കുന്നു എന്ന ശ്രുതി പട്ടണത്തിലെങ്ങും പ്രചരിച്ചു. ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ ആ ദയറായക്കാരൻ രോഗബാധിതനായിത്തീർന്നു, പട്ടണവാസികളായ പലരും അദ്ദേഹത്തെ കണ്മാൻ വന്നു, അദ്ദേഹം അവരോട് ഒരു ചട്ടിയിൽ കുറെ അഗ്നി കൊണ്ടു വരാൻ ആവശ്യപ്പെട്ടു. അവർ കൊണ്ടു വന്നു. എല്ലാവരും കാൺകെ അദ്ദേഹം ആ അഗ്നി തൻെറ മടിയിൽ ഇട്ടു. അദ്ദേഹത്തിൻെറ വസ്ത്രത്തിൽ തീ പിടിച്ചില്ല. അവർ അത്ഭുതപ്പെട്ടു നിൽക്കവേ അ

ദ്ദേഹം പറഞ്ഞു: "മുൾപ്പടർപ്പു ദഹിക്കാതെ അതിനെ കാത്തുകൊണ്ടവനായ ദൈവം ഈ അഗ്നികൊണ്ടു് എന്റെ വസ്ത്രങ്ങൾ ദഹിക്കാതെ ഇരിക്കുന്നതു് എങ്ങനെ എന്നു് അറിയുന്നു, ഇപ്രകാരം ഞാൻ ജനിച്ചതു മുതൽ ഈ നാഴികവരെയും സ്ത്രീയെ അറിഞ്ഞിട്ടില്ല". എല്ലാവരും ആശ്ചര്യപ്പെട്ടു.

ആ ദയറാക്കാരൻ ഇതു പറഞ്ഞു കഴിഞ്ഞിട്ടു് തന്റെ ആത്മാവിനെ ദൈവ തൃക്കരങ്ങളിൽ ഭരമേല്പിച്ചു. ഇപ്രകാരം മറഞ്ഞിരിക്കുന്ന അനേകം ദാസന്മാരുള്ള ദൈവത്തെ, അവർ മഹത്വപ്പെടുത്തി. അനേകരുടെ മാനസാന്തരത്തിനു് ഇതിടയാക്കി. പട്ടണത്തിലുണ്ടായിരുന്നവേശ്യകളിൽ പലരുംതങ്ങളുടെമ്ലേച്ഛജീവിതത്തോടു യാത്രപറഞ്ഞു് പ്ലാഗിയായോടുകൂടി ദയറായ ജീവിതത്തിൽ പ്രവേശിച്ചു." ഈ സംഭവം പറഞ്ഞശേഷം മാർ യൂഹാനോൻ തന്റെ ശിഷ്യന്മാരെ ഗുണദോഷിച്ചു. "അകയാൽ നിങ്ങൾ വേഗം ആരെയും വിധിക്കരുതു്. പലർ പാപംചെയ്യുന്നതു നാം കാണുന്നു. എന്നാൽ അനുതപിക്കുന്നതു നാം കാണുന്നില്ല, ഒരുവനെപ്പററി അവൻ പാപിയാകുന്നു എന്നു നാം വിചാരിക്കുമ്പോൾ ഒരുവേള ദൈവത്തിന്റെതെരഞ്ഞെടുക്കപ്പെട്ട ദാസനായി അവൻ കണ്ടെത്തപ്പെട്ടേക്കാം". മാർ യൂഹാനോന്റെ ശിഷ്യന്മാർ വിസ്മയപൂർവ്വം ഇക്കാര്യങ്ങൾ കേൾക്കുകയും ദൈവത്തെ സ്തുതിക്കയും ചെയ്തു.

42. മാർ യൂഹാനോൻ പാത്രിയർക്കീസിനു ചെരിപ്പുകുത്തികളായ രണ്ടു ശെമ്മാശന്മാർ ഉണ്ടായിരുന്നു. അവർ രണ്ടുപേരും അടുത്തടുത്തിരുന്നു വേല ചെയ്തുകൊണ്ടിരുന്നു. അവരിൽ ഒരുവനു് പിതാവും മാതാവും ഭാര്യയും മക്കളും ഉണ്ടായിരുന്നു. അവൻതന്റെഅദ്ധ്വാനഫലം കൊണ്ടു് അവരെ പുലർത്തിയിരുന്നു. അവൻ എല്ലായ്പ്പോഴുംശുശ്രൂഷസമയത്തു പള്ളിയിൽ കാണപ്പെട്ടുമായിരുന്നു. എന്നാൽ മററവനാകട്ടെ തന്റെ സഖിയേപ്പോലുള്ള കുടുംബഭാരമൊന്നു മില്ലായിരുന്നു എന്നു മാത്രമല്ല, ജോലിയിൽ കുറെക്കൂടി സമർത്ഥനുമായിരുന്നു. എങ്കിലും തന്നത്താൻപുലർത്തുവാൻ തന്നെ വളരെ പ്രയാസമായിരുന്നു. എത്രകിട്ടിയാലും അവനുതികയുമായിരുന്നില്ല. അതിനാൽ ഞായറാഴ്ച ദിവസങ്ങളിൽ പോലും പള്ളിയിൽ പോകാതെരാപകൽ വേലചെയ്തുവന്നു. തന്റെ സ്നേഹിതൻ തന്നോളം വരുമാനമില്ലാത്തവനായിട്ടും തന്നേക്കാൾ സുഖമായും സന്തോഷമായുംസമാധാനത്തോടുകൂടിയും കാലയാപനം ചെയ്യുന്നതിൽ ഇവൻ അസൂയപ്പെട്ടു. അസൂയസഹിപ്പാൻ പാടില്ലാതെ ഒരു ദിവസം ഇവൻ തന്റെ കൂട്ടുകാരനോടു ചോദിച്ചു. "ഞാൻ എന്റെവേലയിൽ തെല്ലും അലസത കാണിക്കാതിരുന്നിട്ടും ഞാൻ ദരിദ്രനായി വരികയും നീ ധനവാനാകയും ചെയ്യുന്നതു് എങ്ങനെ?" ഈ സ്നേഹിതനെ മുറയ്ക്കു പള്ളിയിൽ പോകുന്നവനാക്കിത്തീർക്കണമെന്നുള്ള ആഗ്രഹത്താൽ ആ ശെമ്മാശൻ ഇപ്രകാരം മറുപടി പറഞ്ഞു. "സഹോദരാ ഞാനും മുമ്പു ദരിദ്രനായിരുന്നു. ഞാൻ പള്ളിയിൽ പോക പതിവായിത്തീർന്നപ്പോൾ പല പ്രാവശ്യം എനിക്കു വഴിയിൽവച്ചു ദ്രവ്യംകിട്ടി. ഇതിനാൽ എനിക്കു ധനമുണ്ടായി. എന്റെ വാക്കിനെ നീ വിശ്വസിക്കുന്നുവെങ്കിൽ ഇനി എല്ലായ്പ്പോഴും എന്നോടുകൂടി പള്ളിയിൽ വരിക. വഴിക്കുവച്ചു് എനിക്കുകിട്ടുന്ന സകലത്തിലും പകുതി നീ എടുത്തുകൊള്ളുക." ബുദ്ധിമുട്ടൊന്നും കൂടാതെ ധനം കിട്ടുമല്ലോ എന്നുള്ള സന്തോഷം മൂലം അവനും പള്ളിയിൽ പോയിത്തുടങ്ങി. ആരാധനകളിൽ തുടരെ സംബന്ധിച്ചപ്പോൾ എന്തെന്നില്ലാത്ത ഒരു തൃപ്തി അവനുണ്ടായി. അവൻ മുമ്പു ചെയ്തിരുന്ന പല പാഴ്ചെലവുകളും നിർത്തി. കിട്ടുന്നതിൽ തൃപ്തിയുള്ളവനും മിതവ്യയശീലനുമായിത്തീർന്നു. ക്രമേണ ഐശ്വര്യവും ധനവും വർദ്ധിച്ചുവന്നു. എന്നാൽ ഒരിക്കലെങ്കിലും വഴിയിൽ കിടന്നു് അവർക്കു രണ്ടുപേർക്കും ഒന്നും കിട്ടിയില്ല. അവന്റെ സ്നേഹിതൻ അവനോടു പറഞ്ഞു: "എന്റെ സഹോദരാ! എന്റെ വ്യാജം നിന്നെ എങ്ങനെ ധനവാനാക്കി. എന്നാൽ ഞാൻ സത്യം പറയാം. ഒരിക്കൽപോലും വഴിയിൽ ദ്രവ്യം കിടക്കുന്നതു ഞാൻ കണ്ടിട്ടില്ല. ദൈവരാജ്യത്തെ മുന്നമേ അന്വേഷിക്കു, അതോടുകൂടി സകലതും കണ്ടെത്തപ്പെടും എന്നു നമ്മുടെ കർത്താവു് അരുളിച്ചെയ്തിരിക്കുന്നു. നിനക്കു് എല്ലായ്പ്പോഴും പള്ളിയിൽ പോകുന്നതിനു് ഉൽസാഹമുണ്ടാകുവാൻ വേണ്ടി അപ്രകാരം ഞാൻ നിന്നോടു പറഞ്ഞതാണു്. ഇപ്പോൾ ദൈവകൃപയാൽ നിനക്കു വളരെ നന്മകളുണ്ടായിരിക്കുന്നു."

ഈ സംഗതികൾ മാർ യൂഹനോൻ പാത്രിയർക്കീസ് അറിയുകയും നല്ല വഴികാട്ടിയായ ആ ശെമ്മാശ്ശനെ വിളിപ്പിക്കയും ചെയ്തു. നീ നന്മയ്ക്കു കാരണമായിത്തീർന്നപ്രകാരം കശ്ശീശ്ശാപദവിക്കും യോഗ്യനാണു് എന്നു പറഞ്ഞു് ആ ശെമ്മാശ്ശനു പട്ടം നൽകി കശ്ശീശ്ശായാക്കി.



# മലബാർ ഭദ്രാസനവാർത്ത

(ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്)

കാനറാ, മറുതാളംപള്ളി, 26-1-1955.

മലങ്കരസഭ മലയാളത്തു കന്യാകുമാരി മുതൽ ഷൊറണൂർവരെ ഏകദേശം 250 നാഴിക നീണ്ടു കിടക്കുന്നു. ഷൊറണൂർ മുതൽ വടക്കോട്ടു മലബാറിലും കാനറായിലുമായി 250 നാഴിക കൂടെ പുതിയ മലബാർ ഭദ്രാസന ഇടവക നീണ്ടുകിടക്കുന്നു. ഫ്റെഞ്ചുകാർ ഇന്ത്യക്കു ഇപ്പോൾ വിട്ടുകൊടുത്തിട്ടുള്ള മയ്യഴിയും, തലശ്ശേരിയും കണ്ണൂരും കടന്നു് ഞങ്ങൾ മംഗലാപുരം തീവണ്ടി സ്റ്റേഷനിൽ എത്തിയപ്പോൾ കാനറാ മിഷ്യനറി സ്ലീബാദാസൻ ഫാദർ പി. കെ. സ്കറിയായും മണ്ണത്തൂർകാരി പ്രൊഫസർ മിസ് അന്നമ്മ ജോസഫ് മുതൽപേരും കാത്തു നില്പുണ്ടായിരുന്നു. ഉഡുപ്പിയിൽകൂടി വിസ്താരമേറിയ കല്യാണനദി കടന്നു് ബ്രഹ്മവാറിൽ എത്തിയപ്പോൾ ഫാദർ കെ.കെ. കുര്യാക്കോസു്, ഫാദർ കെ. ടി. വറുഗീസ്, സ്ലീബാദാസൻ ഫാദർ കെ. ജി. ഗീവറുഗീസ് റിട്ടയർഡ് ഉദ്യോഗസ്ഥൻ ഒളശ ജോസഫ് മുതൽപേർ ബാൻറു സഹിതം ഞങ്ങളെ സ്വീകരിച്ചു. ദൈവമാതാവിൻെറ പെരുന്നാളിനു കോട്ടയം പി. കെ. വർക്കി മാസ്റ്ററും വന്നിട്ടുണ്ടായിരുന്നു. സമുദായസ്നേഹിയായ ഇയാൾ ഇവിടെ മുമ്പു അദ്ധ്യാപകൻ ആയിരുന്നിട്ടുണ്ടു്. നമ്മുടെ കുർബാനത്തക്സാ കൊങ്ങിണി ഭാഷയിലേക്കും കർണ്ണാടക ഭാഷയിലേക്കും തർജ്ജിമ ചെയ്യുവാൻ ഒരുക്കമുണ്ടു്. കോളഗിരി, ശംസ്സാൻ, ഉന്തപ്പൂരു എന്നീ പള്ളികളിലേക്കു ഇത്തവണ പോകുവാൻ എനിക്കുസമയം ഇല്ലായിരുന്നു എങ്കിലും ഇപ്പോൾ ഇവിടെ പട്ടക്കാർ മൂന്നുപേർ ഉള്ളതു കൊണ്ടു മാസത്തിൽ ഒന്നോ രണ്ടോ കുർബാന കണിശമായി ഓരോ പള്ളിയിലും നടത്തുവാൻ ഞാൻഏർപ്പാടു ചെയ്തിട്ടുണ്ടു്. മാസത്തിലൊരിക്കൽ ഉഡുപ്പിമെഡിക്കൽ കോളേജിലെ നമ്മുടെ വിദ്യാർത്ഥികൾക്കായും കുർബാന ഉണ്ടായിരിക്കും. മംഗലാപുരത്തു നിന്നു 50 നാഴിക കിഴക്കുള്ള കുട്ടർപാടി, ഉന്തൂർ, ബെലിയാ, മറുതാളം എന്നീ പള്ളികൾ സന്ദർശിച്ചു. ഇച്ചിലമ്പാടിയിൽ മാർ ഗീവർഗീസ് സഹദായുടെ നാമത്തിൽ ഒരു പുതിയ പള്ളിസ്ഥാപിച്ചു. മല്ലപ്പള്ളി വടക്കേടത്തു തോമസ് കത്തനാർ വന്നു ചേർന്നതു കൊണ്ടു പള്ളിസ്ഥാപനയ്ക്കു് ഇവിടെയും ഇദംപ്രഥമമായി മ്മന്നിന്മേൽ കുർബാന ആയിരുന്നു. ശ്മശാനത്തിനുള്ള സ്ഥലങ്ങൾ കൂദാശചെയ്യുകയും ചെയ്തു. തോമസ് കത്തനാർക്കു് ഇവിടെ 60 ഏക്കർ ഭൂമിയുണ്ടു്. അനേകം ഏക്കർ ഭൂമി കുടിപാർപ്പിനു ആളുകൾ ഇല്ലാതെ ഇനിയും നീണ്ടുകിടക്കുന്നു. തിരുവിതാംകൂർ കൊച്ചിയിൽനിന്നു ആളുകൾ കാനറായിലേക്കു കുടിയേറിപ്പാർക്കുന്നതിനുള്ള സൗകര്യം ഉണ്ടാക്കിക്കൊടുക്കണമെന്നു തോമസച്ചൻ ഇന്ത്യൻ പ്രധാനമന്ത്രി ശ്രീ നെഹ്റുവിനു എഴുതുകയും അദ്ദേഹം മദ്രാസ് റവന്യൂ ബോർഡ് വഴിക്കു അനുവാദം നൽകുകയും ചെയ്തു. അഞ്ചും പത്തും ഏക്കർ ഭൂമി ആർക്കും സൌജന്യമായി എടുക്കാം. ഇച്ചിലമ്പാടിപ്പള്ളിക്കു അഞ്ചേക്കർ റവന്യൂ ഭൂമി ആരോടും ചോദിക്കാതെ എടുത്തിട്ടുണ്ടു്. കിഴക്കുവശത്തു നേത്രാവതി നദിയുടെ ഒരു ശാഖ ഒഴുകുന്നു. വിലയ്ക്കു വാങ്ങിക്കയാണെങ്കിൽ നമ്മുടെ നാട്ടിൽ പതിനായിരം രൂപ കൊടുക്കണം. ഈ സ്ഥലത്തിൻെറ കിടപ്പു് ഏകദേശം പഴയ സിമ്മനാരിപ്പുരയിടം പോലെയാണു്. തങ്കപ്പൻ എന്നൊരാൾ മാമോദീസാ മുഴുകി. ഒരു തപാലാപ്പീസ് സ്ഥാപിപ്പാൻ അപേക്ഷ കൊടുത്തു. ക്രമേണ ഒരു സ്കൂളും ഇവിടെ ഉണ്ടാകണം. പള്ളിസ്ഥാപനത്തിനു മാർഗ്ഗംകളിയും "പോയിം, പോയിം" വിളിയും ആഹ്ളാദ പൂർവം നടന്നു. മറുതാളത്തു ഘോഷയാത്ര എത്തിയപ്പോൾ പട്ടേൽ (ഗ്രാമാധികാരി) എൻെറ കഴുത്തിൽ മാലയിട്ടു.

പൊതുവേ പറകയാണെങ്കിൽ ഈ പുതിയ ഭദ്രാസനത്തിലെ ആളുകൾക്കു കക്ഷിവ്യത്യാസമില്ല. എല്ലാവരും കാതോലിക്കാസ്ഥാപനത്തെ ആദരിക്കുന്നു. ആ സ്ഥാപനത്തെ അപലപിച്ചാൽ അതു വിശ്വസിക്കുന്ന കാലം പൊയ്പോയി. ഇങ്ങനെയുള്ള യോജിപ്പിൻെറ മനസ്ഥിതിയാണു മലങ്കരെയും ആവശ്യം. അപ്പോൾ പാത്രിയർക്കീസ് ബാവായും മാർ യൂലിയോസ് മെത്രാനും നമുക്കു സമാധാനം തരേണ്ട ആവശ്യമില്ല. ദൈവകൃപയാൽ സമാധാനം താനേ ഉണ്ടായിക്കൊള്ളും, സത്യം ജയിക്കുകയും ചെയ്യും.

കാനറായിൽ നിന്നു കൂർഗിലേക്കാണു ഞങ്ങൾ പോകുന്നതു്. കൂർഗ് മധുര നാരങ്ങയ്ക്കു കീർത്തിപ്പെട്ട മലമ്പ്രദേശമാണു്. ഞാൻ തൃശ്ശിനാപ്പള്ളി

# മലബാർ ഭദ്രാസന സന്ദർശനം.

(ബിഷപ്പ് മാർ പത്രോസ് ഒസ്ത്താത്തിയോസ്)

തലശ്ശേരി 4-2-1955

കാനറായിൽനിന്നു നേരെ തെക്കോട്ടു നൂറുനാഴികയോളം ബസ്സിൽ സഞ്ചരിച്ചാൽ കൂർഗിൻെറ തലസ്ഥാനമായ മെർക്കാറായിൽക്കൂടി സിദ്ദാപ്പൂരിലും ഹെഗ്ഗ്ളായിലും എത്താമെങ്കിലും ഞങ്ങൾ മംഗലാപുരവും തലശ്ശേരിയും കൂടിയാണു നേരെ കിഴക്കോട്ടു കൂർഗിലേക്കു പോയതു്. പ്രവേശനത്തിൽ 36—ാം മൈലിൽ പോർട്ടുലണ്ടു എന്നൊരു 1200 ഏക്കർ റബർത്തോട്ടം ഏ. വി. തോമസ് മുതൽ പേരുടെ വകയായിട്ടുണ്ടു്. അതിൻെറ സൂപ്രണ്ടു് മാവേലിക്കരക്കാരൻ പി. സി. യോശുവായാണ്. അയാളുടെ കാറിൽ ഞങ്ങൾ പോയി ആ തോട്ടം ബങ്കളാവിൽ താമസിച്ചു. കൂർഗിൽ ഉയരമേറിയ പർവ്വതങ്ങളാണ് ഞങ്ങൾ കണ്ടതു്. ധാരാളം നെല്ലും മധുരനാരങ്ങായും വളരുന്നു. കാനറായിലെപ്പോലെ പൂള (കപ്പ) അത്രയധികം ഇവിടെയില്ല. മലബാറിലും കാനറായിലും കപ്പയുടെ വില ഇടിഞ്ഞുപോയതുകൊണ്ടു കുടിയേറ്റക്കാർക്കു പണസംബന്ധമായി വിഷമമുണ്ടു്. തോട്ടത്തിൽനിന്നു 15നാഴിക വടക്കോട്ടുപോയാൽ ഹെഗ്ഗ്ളാ ആയി. അവിടെ റാക്കാട്ടു, കോതമംഗലം, ചേലാട്ടു മുതലായ ദിക്കുകളിൽനിന്നു 15 വീട്ടുകാരുണ്ടു്. പള്ളിസ്ഥലം അവർ നേരത്തെ വാങ്ങിയതാണ്. പരുമല ബാവായുടെ നാമത്തിലാണ് പള്ളി സ്ഥാപിച്ചതു്. അവിടെനിന്നു വടക്കോട്ടു 15നാഴികകൂടിപ്പോയാൽ സിദ്ദാപ്പൂരായി. അവിടെയും നമുക്കു 14 വീട്ടുകാരുണ്ടു്. കോട്ടയം പടിഞ്ഞാറേക്കരക്കാരുടെ റബറിൻെറയും മധുരനാരങ്ങയുടെയും തോട്ടം അവിടെയാണ്. അവിടെ ഇദംപ്രഥമമായിട്ടാണ് കോതമംഗലം മാർ ബസ്സേലിയോസ് ബാവായുടെ നാമത്തിൽ കുർബാന ചൊല്ലിയതു്. തോട്ടക്കാരുടെ വകയായി ഒരു ചെറിയ സ്ഥലം വാങ്ങിച്ചാൽ അവിടെ സ്ഥിരമായ പള്ളി പണിയാമെന്നു നമ്മുടെ ആളുകൾ പറയുന്നു. രണ്ടുകുട്ടികളെ മാമോദീസാ മുക്കി. പല കൊല്ലങ്ങളായി കുമ്പസാരിച്ചു് കുർബാനകൈക്കൊള്ളാതിരുന്നവർക്കു് അതിനു സൌകര്യം ലഭിച്ചു. ഹെഗ്ഗ്ളായ്ക്കും സിദ്ദാപ്പൂരിനും മദ്ധ്യേയാണു മലമേൽ പണിതിരിക്കുന്നഭംഗിയുള്ള വിരാജപേട്ട എന്ന പട്ടണം. കൂർഗിൽ നിന്നു തലശ്ശേരിക്കു ഞങ്ങൾ മടങ്ങുന്നവഴിക്കു കിളിയന്തറപ്പള്ളിയിൽ കയറികുർബാന ചൊല്ലി. വഴിയരികെ സുറിയാനിപ്പള്ളിയുടെ ഉയരവും ഭംഗിയുമുള്ള ഒരു കുരിശു സ്ഥാപിച്ചിട്ടുണ്ടു്. പോർട്ടുലണ്ടു തോട്ടത്തിൽ നിന്നു് ആറുനാഴിക പടിഞ്ഞാറാണ് ദൈവമാതാവിൻെറ നാമത്തിലുള്ള ഈ പള്ളി. ഇവിടെ എടയാർകുന്നേൽ കുഴ്വൻ, നെടുമാവുകാർ, നിരണത്തുകാർ മുതലായവരുടെ പത്തു വീടുകളുണ്ടു്. ഇവിടെനിന്നു തിരിയെ 30നാഴിക പടിഞ്ഞാറോട്ടു സഞ്ചരിച്ചു വീണ്ടും ഞങ്ങൾ തലശ്ശേരി തീവണ്ടിസ്റ്റേഷനിൽ എത്തി.

കൂർഗിൽവച്ചു മൂക്കഞ്ചേരിക്കുടുംബത്തിൻെറ കാരണവനായ എൻെറ ജ്യേഷ്ഠൻ എം. പി. വർക്കി തൃശൂർ സ്വഭവനത്തിൽ വച്ചു 80—ാം വയസ്സിൽ കർത്താവിൽ നിദ്രപ്രാപിച്ചെന്നുള്ള ദുഃഖവാർത്ത എനിക്കുകിട്ടി. ഞാൻ അവിടെത്തന്നെ പരേതനുവേണ്ടി കുർബാന ചൊല്ലി. ഞങ്ങളുടെ കുടുംബത്തിൻെറ ഐശ്വര്യത്തിനു കാരണക്കാരനും എന്നെ ഇംഗ്ളീഷ് പഠിപ്പിച്ചതും അദ്ദേഹമാണ്. കൊച്ചിയിലെ സീനിയർ എക്സൈസ് ഇൻസ്പെക്ടർ ആയിരുന്നു. പുലിക്കോട്ടു മാർ ജോസഫ് ദീവന്നാസ്യോസിൻേറയും പരുമല ബാവായുടേയും ചരിത്രം എഴുതിട്ടുണ്ടു്. "ഭാഷാപോഷിണി നവമനോരമ പത്രം ശ്രീമൂല വിദ്യാലയം, ഭേഷാം കേരള കീർത്തിമുദ്ര പലതിമ്മട്ടങ്ങു സൃഷ്ടിച്ചൃതാൻ" എന്നു തൻെറ സ്നേഹിതനായിരുന്ന മനോരമപ്പത്രാധിപർ കണ്ടത്തിൽ വറുഗീസ് മാപ്പിള അന്തരിച്ചപ്പോൾ അദ്ദേഹം മനോരമയിൽ കവിത എഴുതി. മാർ അബ്ദള്ളാ പാത്രയർക്കീസ് ബാവാ

യിൽ 45 കൊല്ലം മുമ്പു ബി. ഏ. ക്കു പഠിക്കുന്ന കാലത്തു "കുടകാറഞ്ചു്" എന്നുവിളിച്ചു പറഞ്ഞുകൊണ്ടു വില്പനയ്ക്കായി സ്ത്രീകൾ മധുരനാരങ്ങ തെരുവിൽ കൊണ്ടു നടക്കുന്നതു കണ്ടിട്ടുണ്ടു്. ഇപ്പോൾ കുടകു കാണ്മാൻ ഇടയാകുന്നു. നമ്മുടെ കർത്താവിൻെറ ദേവാലയ പ്രവേശന ദിവസം മലങ്കരസഭ കുടകിലേക്കു പ്രവേശിക്കയാണ്. അവിടെ ഹെഗ്ഗ്ളായിലും സിദ്ദാപ്പൂരും ഞാൻ ഓരോ പള്ളി ഇദംപ്രഥമമായി സ്ഥാപിച്ചു് വിശുദ്ധകുർബാന അർപ്പിക്കും.

# വെല്ലൂർ ഇടവക

(ഫാദർ റെി. സി. ജേക്കബ് വെല്ലൂർ മെഡിക്കൽ ബോർഡ് കൺവീനർ)

വിദഗ്ദ്ധമായ വൈദ്യസഹായം തേടി ദൈനംദിനം വെല്ലൂർ ആശുപത്രിയിൽ എത്തിച്ചേരുന്ന വിവിധജാതി മതസ്ഥരായ ആളുകളുടെ സംഖ്യ ഒട്ടും കുറവല്ല. ഇതിൽ ഒരു നല്ല വിഭാഗം നമ്മുടെ സഭയിൽ പെട്ടവർ തന്നെയാണ്. കൂടാതെ നമ്മുടെ സഭാംഗങ്ങളായ ഡോക്ടറന്മാർ, നേഴ്സുകൾ, മെഡിക്കൽ കോളേജ് വിദ്യാർത്ഥിനി വിദ്യാർത്ഥികൾ മുതലായി ഒട്ടനേകം പേർ ഈ സ്ഥാപനത്തിലുണ്ട്. ഇവരുടെ എല്ലാം ആത്മികാവശ്യങ്ങൾ നടത്തിക്കൊടുക്കുന്നതിനുവേണ്ടി മലബാറിനു വെളിയിലുള്ള ഓർത്തഡോക്സ് ഇടവകകളുടെ മെത്രാപ്പോലീത്താ ആയ മാർ തേവോദോസ്യോസ് തിരുമേനി നമ്മുടെ തിയോളജിക്കൽ സിമ്മനാരി ലക്ചററായിരുന്ന ഫാദർ സി. ഇ. ജോർജ്ജിനെ വെല്ലൂരിൽ നിയമിക്കയും ഒരു ഓർത്തഡോക്സ് ഇടവക രൂപവൽക്കരിക്കുകയുംചെയ്തിട്ടുണ്ട്. ബ: അച്ചൻ ഒരു ശമ്പള അടിസ്ഥാനത്തിലല്ല അവിടെ സേവനം നടത്തുന്നതു്. എങ്കിലും അദ്ദേഹത്തിന്റെ ആവശ്യത്തിനു് ആണ്ടിൽ ആയിരം രൂപായെങ്കിലും കൊടുക്കേണ്ടതു് അത്യാവശ്യമാണ്. അല്ലാത്തപക്ഷം പ്രയോജനപ്രദമായ ഈ പ്രവർത്തനം തുടന്നു നടത്തുന്നതിനു പ്രയാസമായി വരും. ഒരു പട്ടക്കാരനെ പുലർത്തിക്കൊണ്ടു പോകത്തക്കവണ്ണമുള്ള സ്വയം പര്യാപ്തത വെല്ലൂർ ഇടവകയ്ക്കു് ഇനിയും കൈവന്നിട്ടില്ലാത്തതിനാൽ നമ്മുടെ ഇടവകകളിൽനിന്നും വ്യക്തികളിൽ നിന്നും സഹായം നൽകേണ്ടതു് ഈ അവസരത്തിൽ നമ്മുടെ ചുമതലയാകുന്നു. ഇതിലേക്കു് 1954 ഡിസംബർ 19-ാംനു-ലത്തെ കാണിക്ക വെല്ലൂർ ഇടവകയ്ക്കു വേണ്ടി കൊടുക്കണമെന്നു് ആവശ്യപ്പെട്ടുകൊണ്ടു് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തിരുമേനി കഴിഞ്ഞ നവംബർ 17-ാംനു- 36-ാം നമ്പരായി ഒരു കൽപ്പന മലങ്കര സഭയിൽ പെട്ട ചില പള്ളികൾക്കും, അപ്രകാരം കഴിവുള്ള സംഭാവന നൽകണമെന്നു് അവശ്യപ്പെട്ടുകൊണ്ടു് ചില വ്യക്തികൾക്കും കൽപ്പന അയക്കുകയുണ്ടായി. അതനുസരിച്ച് പള്ളികളിൽനിന്നും വ്യക്തികളിൽനിന്നും കിട്ടിയിട്ടുള്ള സംഭാവനാലിസ്റ്റാണ് ചുവടേ ചേർക്കുന്നതു്. കൽപ്പന കിട്ടിയിട്ടു് പണം അയച്ചുതരാൻ സൗകര്യപ്പെടാത്ത ഇടവകകളും വ്യക്തികളും അവ താമസംവിനാ വെല്ലൂർ മെഡിക്കൽ ബോർഡ് കൺവീനറുടെ പേർക്കു് അയയ്ക്കണമെന്നു് അഭ്യർത്ഥിക്കുന്നു.

---

ലൌകികാധികാരം ആവശ്യപ്പെട്ടപ്പോൾ അതു കൊടുക്കുവാൻ പാടില്ലെന്നു പഴയ സിമ്മനാരിയിൽവച്ചു പള്ളിപ്രതിപുരുഷന്മാരുടെ മഹായോഗത്തിൽ ധൈര്യമായി ആദ്യമായി പ്രസംഗിച്ചതു് അദ്ദേഹമാണ്. സഭയുടെ സ്വാതന്ത്ര്യത്തെപ്പറ്റി വാദിച്ച "ജാത്യാഭിമാനി"യുടെ മൂന്നുലേഖനങ്ങളുടെ കർത്താവും അദ്ദേഹം തന്നെ.

തലശ്ശേരി തീവണ്ടിസ്റ്റേഷനിൽ സന്ധ്യകഴിഞ്ഞു് എറണാകുളത്തേക്കുള്ള മടക്കത്തിനു തീവണ്ടി കാത്തിരിക്കുമ്പോഴാണു സത്യഗ്രഹികൾ വഴിയായി സഭയിൽ സമാധാനമായി എന്നു പറഞ്ഞു് എന്റെ കൂടെയുള്ള അച്ചനും ശെമ്മാശ്ശനും മനോരമയുടെ മലബാർ പതിപ്പു വാങ്ങിച്ചുകൊണ്ടു എന്റെ അടുക്കലേക്കു് ഓടിവന്നതു്. ഞങ്ങൾ ദൈവത്തെ മഹത്വപ്പെടുത്തി. ആ കടലാസ്സിൽ പാത്രിയർക്കീസ് ബാവായുടേയും കാതോലിക്കാബാവായുടേയും ചിത്രങ്ങൾ ഉണ്ടായിരുന്നു. അസാദ്ധ്യമെന്നു കരുതിയിരുന്ന ഈ യോജിപ്പു 45 വർഷത്തിനുശേഷം ഉണ്ടായതു (?) അത്ഭുതം തന്നെ.

തീവണ്ടിസ്റ്റേഷനിൽ പ്ളാറ്റ്ഫോറത്തിൽ നമ്മുടെ ചെറിയ പെട്ടികൾ അച്ചനും ശെമ്മാശ്ശനും ചുണയോടെ സ്വല്പം ദൂരം മാററിവക്കുന്നതിനു പകരം കൂലിക്കാരെ വിളിക്കുന്നതു കണ്ടു് ഞാൻ ചോദിച്ചു, നിങ്ങൾ തന്നെ മാററിവച്ചാൽ മതിയല്ലൊ, അതിനുകൂലി കൊടുക്കണമോ? അച്ചൻ മറുപടി പറഞ്ഞു. "ഞങ്ങൾ കുപ്പായത്തിൽ കയറിപ്പോയല്ലൊ". എന്നോടു മുമ്പൊരിക്കൽ ഒരാൾ പറഞ്ഞതു അപ്പോൾ ഞാൻ ഓർത്തു "തിരുമേനി, സ്ളീബാദാസന്മാരെ കുപ്പായം ഇടുവിക്കുന്നതു സൂക്ഷിച്ചുവേണം. അവർ മടിയന്മാരും സേവനം ചെയ്യാത്തവരും വൃഥാഭിമാനികളും ആയിത്തീരും".

# സംഭാവനാലിസ്റ്റ്

## കോട്ടയം മെത്രാസനം

| | | | |
|---|---|---|---|
| കങ്ങഴ | 5 | 0 | 0 |
| കോട്ടയം മാർ ഏലിയാ ചാപ്പൽ | 38 | 14 | 0 |
| പാമ്പാടി തെക്ക് | 4 | 8 | 0 |
| കോട്ടയം ചെറിയപള്ളി | 30 | 0 | 0 |
| കുറിച്ചി | 2 | 0 | 0 |
| വടക്കന്മണ്ണൂർ | 10 | 0 | 0 |
| കുഴിമററം | 5 | 0 | 0 |
| കുമരകം | 3 | 14 | 0 |
| പരിയാരം മാർ അപ്രേം | 10 | 0 | 0 |
| ക്രുതോപ്പുഴ | 10 | 0 | 0 |
| പീരുമേട് | 5 | 0 | 0 |
| | 124 | 4 | 0 |

## നിരണം മെത്രാസനം

| | | | |
|---|---|---|---|
| പാതിക്കാട്ട് | 11 | 4 | 0 |
| മേല്പാടം | 5 | 9 | 0 |
| പരുമല | 14 | 0 | 0 |
| കാർത്തികപ്പള്ളി | 5 | 4 | 0 |
| ഉമയാററുകര | 11 | 0 | 0 |
| കവിയൂർ | 11 | 12 | 0 |
| തിരുമൂലപുരം | 7 | 2 | 6 |
| കുററപ്പുഴ | 3 | 12 | 0 |
| മാന്നാർമർത്തമറിയം | 11 | 0 | 0 |
| ആനപ്രമ്പാൽ | 7 | 0 | 0 |
| | 87 | 11 | 6 |

## തുമ്പമൺ മെത്രാസനം

| | | | |
|---|---|---|---|
| വഞ്ചിത്ര | 10 | 0 | 0 |
| നരിയാപുരം | 6 | 9 | 0 |
| കൈപ്പട്ടൂർ | 10 | 0 | 0 |
| ചേരിശ്ശേരി | 6 | 13 | 0 |
| മതാപ്പാറ | 12 | 13 | 6 |
| കോഴഞ്ചേരി സെൻറു് മാത്യൂസ് | 5 | 4 | 9 |
| അട്ടച്ചാക്കൽ | 8 | 9 | 0 |
| ചെങ്ങന്നൂർ ബതേൽ | 15 | 0 | 0 |
| വകയാർ | 4 | 14 | 0 |
| | 79 | 15 | 3 |

## കൊല്ലം മെത്രാസനം

| | | | |
|---|---|---|---|
| മാവേലിക്കര | 25 | 0 | 0 |
| പെരുനാട് | 15 | 0 | 0 |
| കണ്ണങ്കോട്ട് | 10 | 3 | 0 |
| | 50 | 3 | 0 |

## കണ്ടനാട് അങ്കമാലി കൊച്ചി മുതലായ ഇടവകകൾ

| | | | |
|---|---|---|---|
| മൂവാററുപുഴ | 15 | 3 | 0 |
| തൃശ്ശൂർ | 17 | 4 | 0 |
| കൽക്കട്ടാ | 25 | 0 | 0 |
| കോഴിക്കോട്ട് | 5 | 0 | 0 |
| സെക്കന്ദ്രബാദ് | 20 | 0 | 0 |
| പഴഞ്ഞി | 10 | 0 | 0 |
| കോയമ്പത്തൂർ | 10 | 0 | 0 |
| | 102 | 7 | 0 |

## വ്യക്തികൾ

| | | | |
|---|---|---|---|
| കെ. സി. തോമസ് കരോട്ട് കോട്ടയം. | 15 | 0 | 0 |
| സി. വി. റൈററസ്, കിരീടധാരണവൈദ്യശാല കോട്ടയം | 5 | 0 | 0 |
| റവ. ഫാ. പി. പി. പീലിപ്പോസ് പള്ളിയടിയിൽ, വാകത്താനം | 10 | 0 | 0 |
| പി. ജെ. കുരുവിള, ഐക്യകേരള ചിട്ടി ആഫീസ് കോട്ടയം. | 15 | 0 | 0 |
| മെസ്സേഴ്സ് എം. ജോർജ്ജ് ബ്രദേഴ്സ്, കോഴഞ്ചേരി | 10 | 0 | 0 |
| സി. യു. വർക്കി, നെച്ചൂപ്പാടം കോലഞ്ചേരി | 25 | 0 | 0 |
| | 80 | 0 | 0 |
| ആകെ | 524 | 8 | 9 |

# സമുദായക്കേസ് അവസാനിപ്പിക്കാൻ രൂപീകരിക്കപ്പെട്ടിട്ടുള്ള രാജിഹർജിയുടെ നക്കൽ

ബഹു. തിരു–കൊച്ചി ഹൈക്കോടതി മുമ്പാകെ.

**A. S. No. 1/119 (Tr.) in O. S. No. 111 of 113 of the Kottayam District Court.**

അപ്പീൽവാദി—തുകലൻ പൗലോ അവിരാ (അസ്സൽ 3–ാം വാദി)

അപ്പീൽ പ്രതികൾ—മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് കാതോലിക്കോസും മററും (അസ്സൽ 1–ാം പ്രതി)

ഈ അപ്പീൽ സംഗതി രണ്ടു കക്ഷികളായി ഭിന്നിച്ചു നിൽക്കുന്ന മലങ്കര യാക്കോബായ സുറിയാനിസഭ (മലങ്കര സിറിയൻ ഓർത്തഡോക്സ് സഭ)യിലെ ഒരു കക്ഷിക്കുവേണ്ടിയും ആ കക്ഷിയുടെ പ്രതിനിധിയെന്ന നിലയിലും 3–ാം വാദിയും മറുകക്ഷിക്കുവേണ്ടിയും ആ കക്ഷിയുടെ പ്രതിനിധികളെന്ന നിലയിലും ഒന്നും രണ്ടും പ്രതികളും താഴെ ചേർത്തിരിക്കുന്ന വ്യവസ്ഥകൾ അനുസരിച്ചു മേൽ നമ്പർകേസ് രാജിയായിത്തീരുന്നതിനു സമ്മതിച്ചും തീരുമാനിച്ചും ഇരിക്കുന്നു. ഈ രാജിയുടെ അടിസ്ഥാനതത്വങ്ങൾ താഴെ ചേർക്കുന്നു.

1. മലങ്കരസിറിയൻ ഓർത്തഡോക്സ്സഭ കൂടി ഒരു വിഭാഗമായിട്ടുള്ള സാർവത്രിക സിറിയൻ ഓർത്തഡോക്സ്സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ അന്ത്യോഖ്യാ പാത്രിയർക്കീസാകുന്നു. കാതോലിക്കാ മലങ്കരസഭയുടെ പ്രധാന വൈദിക മേലദ്ധ്യക്ഷനാകുന്നു.

2. സഭയിലെ ഭിന്നതകൾ അവസാനിപ്പിക്കുന്നതിനുവേണ്ടി അന്ത്യോഖ്യാപാത്രിയർക്കീസ് മലങ്കരസഭയെ കാതോലിക്കാ മഹായിടവകയായി സസന്തോഷം അംഗീകരിക്കുന്നു.

3. കാതോലിക്കാ പാത്രിയർക്കീസിനേയും, പാത്രിയർക്കീസ് കാതോലിക്കായേയും സ്വീകരിക്കണം. അവരുടെ സ്വീകരണം സഭ മുഴുവന്റെയും സ്വീകരണമായിരിക്കും.

4. കാതോലിക്കായെ സ്വീകരിക്കുന്നതിനുള്ള പ്രാർത്ഥന ഇരു കക്ഷികൾക്കും സ്വീകാര്യമായിരിക്കണം.

5. എ. സഭയുടെ വിശ്വാസസത്യങ്ങളെ (**Faith**) ഭേദപ്പെടുത്തുന്നതിനു യാതൊരുത്തർക്കും അവകാശമില്ലാത്തതാകുന്നു. വിശ്വാസസംബന്ധമായ എന്തെങ്കിലും തർക്കമുണ്ടായാൽ അയതു ആകമാന സുന്നഹദോസ് തീർച്ച ചെയ്യേണ്ടതാണ്.

ബി. മലങ്കര്സഭയുടെ പട്ടത്വം (**Order**) ശിക്ഷണക്രമം (**discipline**) ഇവ സംബന്ധിച്ചുള്ള സകല അധികാരങ്ങളും അന്ത്യമായി മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ നിക്ഷിപ്തമായിരിക്കുന്നു.

സി. മേല്പറഞ്ഞവയ്ക്കു വിധേയമായി മലങ്കര സഭയുടെ ഭരണം കാതോലിക്കായിലും മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസിലും അസോസ്യേഷനിലും സ്ഥിതി ചെയ്യുന്നതാണ്. അതേ സംബന്ധിച്ചുള്ള ചട്ടങ്ങൾ മലങ്കര അസോസ്യേഷനാൽ രൂപവൽക്കരിക്കപ്പെടുകയും മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസിനാൽ സ്ഥിരീകരിക്കപ്പെടുകയും ചെയ്യേണ്ടതാണ്.

6. അന്ത്യോഖ്യാപാത്രിയർക്കീസ് കാതോലിക്കായെ മലങ്കരയിൽ വച്ച് അവരോധിക്കേണ്ടതാണ്.

എ. കാതോലിക്കാ സിംഹാസനത്തിൽ എപ്പോഴെങ്കിലും ഒഴിവു വരുമ്പോൾ മലങ്കര അസോസിയേഷൻ ആ സ്ഥാനത്തേക്ക് ഒരാളെ തെരഞ്ഞെടുക്കേണ്ടതും മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സ്ഥിരീകരിക്കേണ്ടതുമാണ്.

ബി. കാതോലിക്കോസിനെ അവരോധിക്കുന്നതിനു മലങ്കര സുന്നഹദോസ് പാത്രിയർക്കീസിനെ ക്ഷണിക്കേണ്ടതും, അങ്ങോട്ടുമിങ്ങോട്ടുമുള്ള അദ്ദേഹത്തിന്റെ യാത്രച്ചെലവു മലങ്കരസഭ വഹിക്കേണ്ടതുമാണ്.

സി. മേൽപ്രസ്താവിച്ച എ. ബി. ഉപവകുപ്പുകളിലെ നിർദ്ദേശങ്ങൾ ശരിയായി അനുഷ്ഠിച്ചശേഷവും കാതോലിക്കാവാഴ്ചയ്ക്കു കാലതാമസം നേരിടുകയും തന്മൂലം മലങ്കര സഭയുടെ ഭരണത്തിനു വിഘാതം നേരിടുന്നതായി മലങ്കരസുന്നഹദോസ് നിശ്ചയിക്കുകയും ചെയ്യുമ്പോൾ, മല

ങ്കര സുന്നഹദോസ് നിയുക്തസ്ഥാനാർത്ഥിയെ കാതോലിക്കോസായി വാഴിക്കാവുന്നതാണ്.

7. മലങ്കര മെത്രാപ്പോലീത്തായേയും മററു മെത്രാപ്പോലീത്തന്മാരേയും സ്ഥാനാഭിഷേകം ചെയ്യേണ്ടതു് കാതോലിക്കോസും മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസും ചേർന്നായിരിക്കണം.

8. പാത്രിയർക്കീസിനാൽ കൂദാശ ചെയ്യപ്പെട്ട വി. മൂറോൻ ആയിരിക്കണം മലങ്കരസഭയിൽ ഉപയോഗിക്കേണ്ടതു്. അപ്രതീക്ഷിതമായ വല്ല സംഭവവികാസങ്ങളും നിമിത്തം പാത്രിയർക്കീസിൽനിന്ന് വി. മൂറോൻ മലങ്കര സഭയ്ക്കു ലഭിക്കുന്നതിനു സാദ്ധ്യമല്ലാതെ വന്നാൽ മലങ്കര സുന്നഹദോസ് തീരുമാനിക്കുന്ന പക്ഷം ആ അവസരത്തിൽ കാതോലിക്കായ്ക്കു് വി. മൂറോൻ കൂദാശ ചെയ്യാവുന്നതാണ്.

9. പാത്രിയർക്കീസിനു വേണ്ടി ശേഖരിക്കപ്പെടുന്ന റിശ്ശീസ്സാ മലങ്കര മേത്രാപ്പോലീത്താ പ്രതിവർഷം പാത്രിയർക്കീസിനു് അയച്ചു കൊടുക്കേണ്ടതാണ്.

10. മേൽപ്പറഞ്ഞ നിശ്ചയങ്ങൾക്കും വ്യവസ്ഥകൾക്കും വിധേയമായി ബാർ എബ്രായയുടെ കാനോൻ സഭയിൽ ഏർപ്പെടുത്തപ്പെടുന്ന നിയമങ്ങൾ, സഭയുടെ ആചാരനടപടികൾ ഇവ അനുസരിച്ചു മലങ്കരസഭ ഭരിക്കപ്പെടേണ്ടതാണ്. ബാർ എബ്രായയുടെ കാനോൻെറ ഏതു വിവർത്തനമാണ് മലങ്കരസഭ സ്വീകരിക്കേണ്ടതെന്ന് മലങ്കര സുന്നഹദോസ് തീരുമാനിക്കേണ്ടതാണ്.

11. മുൻ അടിസ്ഥാനതത്വങ്ങളായി സ്വീകരിച്ചിരിക്കുന്ന 3-ം 4-ം വകുപ്പുകളിൽ പറഞ്ഞിരിക്കുന്ന സംഗതികൾ താഴെപ്പറയുംപ്രകാരം നിവർത്തിച്ചുകഴിഞ്ഞിരിക്കുന്നു.

## സ്വീകരണപരിപാടി

സ്വീകരണം താഴെപ്പറയും പ്രകാരം നടത്തേണ്ടതാണ്.

1. ഇരുഭാഗത്തെയും മെത്രാപ്പോലീത്തന്മാർ—അന്ത്യോഖ്യാ പ്രതിനിധിയും കാതോലിക്കോസും ഉൾപ്പെടെ—കോട്ടയം പഴയസിമ്മനാരി മദ്ബഹായിൽ സമ്മേളിക്കണം.

2. തുടർന്നു പത്തുമിനിട്ടുനേരം എല്ലാവരും മൗനമായി

എ. നമ്മുടെ കഴിഞ്ഞ കാലത്തെ ഭിന്നതയേയും അനൈക്യത്തെയും പററി സ്മരിക്കുകയും

ബി. കർത്തൃപ്രാർത്ഥന നിശ്ശബ്ദമായി പ്രാർത്ഥിക്കുകയും

സി. നമ്മെ ഒരുമിച്ചു കൊണ്ടുവന്നിരിക്കുന്നതിനായി ദൈവത്തിനു സ്തോത്രംചെയ്യുകയും

ഡി. ഭാവിയിൽ സഭയിന്മേൽ ദൈവാനുഗ്രഹത്തിനും നടത്തിപ്പിനും വേണ്ടി പ്രാർത്ഥിക്കുകയും ചെയ്യേണ്ടതാകുന്നു.

3. തുടർന്നു കർത്തൃപ്രാർത്ഥനയും കൃപനിറഞ്ഞ മറിയമേ എന്ന പ്രാർത്ഥനയും ചൊല്ലേണ്ടതും ആയതു കാതോലിക്കോസ് ആരംഭിക്കേണ്ടതുമാണ്

4. അനന്തരം താഴെക്കാണിക്കുന്ന രൂപത്തിലുള്ള സ്വീകരണക്കത്തുകൾ പരസ്പരം കൈമാറുകയും സമാധാനചുംബനം തമ്മിൽ തമ്മിൽ നൽകുകയും ചെയ്യേണ്ടതാണ്.

5. അതേത്തുടർന്നു കാതോലിക്കോസ് ലുത്തിനിയാ—കുക്കിലിയോൻ—ചൊല്ലണം.

6. ഇതിൻെറ അവസാനത്തിങ്കൽ കാതോലിക്കോസ് ആശിർവാദം നൽകുന്നതാകുന്നു.

കാതോലിക്കോസ് നൽകുന്ന സ്വീകരണകത്തിൻെറ രൂപം.

സഭയിലെ ഭിന്നതകൾ അവസാനിപ്പിക്കുന്നതിനുവേണ്ടി ഇരുഭാഗക്കാരും അംഗീകരിച്ചതും താഴെ ചേർത്തിരിക്കുന്നതുമായ വ്യവസ്ഥകൾ നാം ഇതിനാൽ അംഗീകരിക്കയും അതിൻപ്രകാരം മോറാൻ മാർ ഇഗ്നാത്യോസ് അപ്രേം പാത്രിയർക്കീസിനെ അന്ത്യോഖ്യാ പാത്രിയർക്കീസായും സാർവത്രിക സിറിയൻ ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷനായും നാം സ്വീകരിക്കുകയും ചെയ്യുന്നു.

വ്യവസ്ഥകൾ (മേൽ 1 മുതൽ 10 വരെ വ്യവസ്ഥകൾ)

ഒപ്പ്

കാതോലിക്കോസ്.

പാത്രിയർക്കീസ് നൽകുന്ന സ്വീകരണകത്തിൻെറ രൂപം.

സഭയിലെ ഭിന്നതകൾ അവസാനിപ്പിക്കുന്നതിനുവേണ്ടി ഇരുഭാഗക്കാരും അംഗീകരിച്ചതും താഴെ ചേർത്തിരിക്കുന്നതുമായ വ്യവസ്ഥകൾ നാം ഇതിനാൽ അംഗീകരിക്കുകയും അതിൻ പ്രകാരം മാർ ബസ്സേലിയോസ് ഗീവറുഗീസ് കാതോലിക്കായെ കാതോലിക്കാ ആയും മലങ്കര സഭയുടെ പ്രധാന വൈദിക മേലദ്ധ്യക്ഷനായും നാം സ്വീകരിക്കുകയും ചെയ്യുന്നു.

വ്യവസ്ഥകൾ (മേൽ 1 മുതൽ 10 വരെ വ്യവസ്ഥകൾ.)

ഒപ്പ്

പാത്രിയർക്കീസ്

അല്ലെങ്കിൽ അദ്ദേഹത്തിൻെറ പ്രതിനിധി.

12. ഇതിൻപ്രകാരം 1—ാം പ്രതിയെ കാതോലിക്കോസ് ആയും മലങ്കര യാക്കോബായ സുറിയാനി സഭയുടെ അല്ലെങ്കിൽ മലങ്കര സിറിയൻ ഓർത്തഡോക്സ് സഭയുടെ പ്രധാനവൈദിക (Ecclesiastical) മേലദ്ധ്യക്ഷനായും അന്ത്യോഖ്യാ പാത്രിയർക്കീസ് മോറാൻ മാർ ഇഗ്നാത്തിയോസ് അപ്രേം പാത്രിയർക്കീസിനെ മലങ്കര സിറിയൻ ഓർത്തഡോക്സ് സഭ കൂടി ഒരു വിഭാഗമായിട്ടുള്ള സാർവത്രിക സിറിയൻ ഓർത്തഡോക്സ് സഭയുടെ പ്രധാനമേലദ്ധ്യക്ഷനായും ഇരുഭാഗക്കാരും സ്വീകരിക്കുകയും സമ്മതിക്കുകയും ചെയ്യുന്നു.

13. മേൽപ്പറഞ്ഞ കാര്യങ്ങൾ നിറവേററുന്നതിനായി താഴെപ്പറയുന്ന വ്യവസ്ഥകൾ കക്ഷികൾ സമ്മതിച്ചിരിക്കുന്നു.

14. ഒന്നാം പ്രതിയെ കാതോലിക്കോസായും മലങ്കര മെത്രാപ്പോലീത്താ ആയും മെത്രാപ്പോലീത്തൻട്രസ്റ്റി ആയും രണ്ടാം പ്രതിയെ കത്തനാർട്രസ്റ്റിയായും മൂന്നാം വാദിയെ അൽമായട്രസ്റ്റി ആയും സ്വീകരിക്കുന്നു.

15. ഒന്നാം പ്രതി അദ്ദേഹത്തിന്റെ ആയുഷ്ക്കാലപര്യന്തം കാതോലിക്കോസായും മലങ്കര മെത്രാപ്പോലീത്തായായും മെത്രാപ്പോലീത്തൻട്രസ്റ്റിയായും തുടരുന്നതാണ്.

16. രണ്ടാം പ്രതിയായ കത്തനാർട്രസ്റ്റിയും 3—ാം വാദിയായ അൽമായട്രസ്റ്റിയും ഈ രാജിവിധിക്കുശേഷം ആറു് ആഴ്ചയ്ക്കുള്ളിൽ താഴെ നിർദ്ദേശിക്കുന്ന പ്രകാരം കൂടേണ്ടതായ പള്ളിപ്രതിപുരുഷയോഗത്തിൽ വച്ചു ടി സ്ഥാനങ്ങളിലേക്കു പുതിയ തെരഞ്ഞെടുപ്പുനടത്തുന്നതുവരെ പ്രസ്തുത സ്ഥാനങ്ങൾ തുടരുന്നതാണ്.

17. ഈ രാജിഹർജി അനുസരിച്ചു ഡിക്രി ഉണ്ടാകുന്ന തീയതിമുതൽ ആറു വാരത്തിനകം ഓരോ പള്ളിയിൽ നിന്നും ഓരോ പട്ടക്കാരനും രണ്ടു് അൽമായ പ്രതിപുരുഷന്മാരും പട്ടക്കാരൻ ഇല്ലാതിരുന്നാൽ മൂന്നു് അൽമായപ്രതിപുരുഷന്മാരും ഉൾപ്പെട്ട ഒരു പള്ളിപ്രതിപുരുഷയോഗം മലങ്കര മെത്രാപ്പോലീത്തായോ അക്കാലത്തു് ആ സ്ഥാനി ഇല്ലാതിരുന്നാൽ മെത്രാപ്പോലീത്തന്മാരുടെ ഭൂരിപക്ഷംനിയോഗിക്കുന്ന മെത്രാപ്പോലീത്തായോ വിളിച്ചുകൂട്ടേണ്ടതാണ്. ഇതിലേക്കു് എല്ലാ പള്ളികൾക്കും കൽപ്പന അയയ്ക്കുന്നതിനും പുറമേ ആയതു മലയാളമനോരമ, കേരളഭൂഷണം, പൗരദ്ധ്വനി, ഹിന്ദു എന്നീ ദിനപത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തേണ്ടതാണ്: യോഗത്തിനു 30 ദിവസത്തിൽ കുറയാതെയുള്ള നോട്ടീസു കൊടുത്തിരിക്കേണ്ടതും അതിൽ യോഗോദ്ദേശങ്ങൾ കാണിച്ചിരിക്കേണ്ടതുമാണ്. അങ്ങനെ കൂടുന്ന യോഗം കത്തനാർട്രസ്റ്റിയെയും അൽമായ ട്രസ്റ്റിയേയും തെരഞ്ഞെടുക്കേണ്ടതാണ്.

സഭയുടെ ഭാവിഭരണത്തെ നിയന്ത്രിക്കുന്നതിനുള്ള ഒരു ഭരണഘടനയുടെയും ട്രസ്റ്റ് ഭരണത്തിനു് ആവശ്യമെന്നു തോന്നുന്ന ചട്ടങ്ങളുടെയും ഭരണഘടനയിൽ നിർദ്ദിഷ്ടമായ എല്ലാ കാര്യങ്ങളും നടപ്പിൽ വരുത്തുന്നതിനു ആവശ്യമായ നിബന്ധനകളുടെയും മേൽവിവരിച്ച ഒന്നുമുതൽ പത്തുവരെയുള്ള വ്യവസ്ഥകൾക്കു വിരുദ്ധമല്ലാത്തവിധം നക്കലുകൾ ഉണ്ടാക്കി ആറുമാസത്തിനകം വീണ്ടും വിളിച്ചുകൂട്ടപ്പെടേണ്ട പള്ളിപ്രതിപുരുഷയോഗത്തിൽ സമർപ്പിക്കുന്നതിനു വേണ്ടിയും മററും ഒരു താൽക്കാലിക കമ്മിററിയെ ഈ യോഗം തെരഞ്ഞെടുക്കേണ്ടതാകുന്നു.

18. മേൽ അഞ്ചാം വകുപ്പിലെ 'സി' ഉപവകുപ്പിലും ആറാം വകുപ്പു 'ഏ' ഉപവകുപ്പിലും പറഞ്ഞിരിക്കുന്ന മലങ്കര അസോസ്യേഷൻ എന്നതിനു് മലങ്കരപള്ളി പ്രതിപുരുഷയോഗം എന്നു വിവക്ഷിക്കേണ്ടതും അഞ്ചു് 'സി'യിൽ പറയുന്ന മലങ്കരസഭയുടെ ഭരണം സ്ഥിതിചെയ്യുന്ന 'അസോസ്യേഷൻ' എന്താണെന്നു ഭരണഘടനയിൽ വ്യവസ്ഥ ചെയ്യേണ്ടതുമാകുന്നു.

19. വട്ടിപ്പണത്തിന്റെ ഇതുപര്യന്തമുള്ള പലിശ കെട്ടി വാങ്ങുന്നപക്ഷം ആയതു് മേൽ 17-ാം വകുപ്പിൽ പറയുന്ന ഭരണഘടന നടപ്പിൽ വരുന്നതു വരെ ട്രസ്റ്റികളുടെ കൂട്ടുപേരിൽ ഒരു ഷെഡ്യൂൾഡ് ബാങ്കിൽ നിക്ഷേപിക്കേണ്ടതും ഭരണഘടന നടപ്പിൽ വരുന്നതിനുശേഷം അതിലെ നിർദ്ദേശങ്ങൾ അനുസരിച്ചു ആയതു വിനിയോഗിക്കേണ്ടതുമാകുന്നു.

20. ഈ കേസ്സിൽ കോടതിയിൽ കെട്ടിവച്ചിട്ടുള്ളതും ജാമ്യം വച്ചിട്ടുള്ളതുമായ സംഖ്യകൾ താഴെ വിവരിക്കുന്ന പ്രകാരം തിരികെ വാങ്ങിക്കൊള്ളേണ്ടതാണ്.

ഏ. അന്യായം 'ഏ' പട്ടികവസ്തുക്കളെ സംബന്ധിച്ചു കോർട്ടുറസീവറും പാട്ടക്കാരും വാടകക്കാരും കെട്ടിവച്ചിട്ടുള്ള സംഖ്യകൾ ഒന്നും രണ്ടും പ്രതികളും മൂന്നാംവാദിയും ചേർന്നും തർക്കക്കാർ കെട്ടിവച്ചിട്ടുള്ള സംഖ്യകൾ തർക്കക്കാരും വാങ്ങിക്കൊള്ളേണ്ടതും തർക്കക്കാർ കൊടുത്തിട്ടുള്ള ജാമ്യം റദ്ദുചെയ്യേണ്ടതുമാകുന്നു.

ബി. അന്യായം 'ബി' പട്ടിക 1, 2, 3, 4,

# യഹോവാ എന്റെ ഇടയനാകുന്നു.

(പി. എം. മാത്യു, ചമ്പക്കര)

നിറഞ്ഞ വിശ്വാസത്തിന്റെയും പരിപൂർണ്ണസമർപ്പണത്തിന്റെയും പരിണിതഫലമായി ഒരു ഭക്താത്മാവിൽനിന്നു ബഹിർഗമിച്ച സ്തുതിരൂപത്തിലുള്ള സാക്ഷ്യവചനമാണ് 23-ാം സങ്കീർത്തനത്തിന്റെ പ്രാരംഭത്തിൽ നാം വായിക്കുന്നതു്. സർവവ്യാപിയും സർവശക്തനുമായ ദൈവം കാരുണ്യവാരിധിയാണെന്നും മനുഷ്യനുതന്നെ അജ്ഞാതമായിരിക്കുന്ന അവന്റെ ആവശ്യങ്ങൾ മുഴുവനും

---

9 ഈ നമ്പ്ര വസ്തുക്കൾ സംബന്ധിച്ച കെട്ടിവച്ചിട്ടുള്ള സംഖ്യകളിൽ റിസീവരും പാട്ടക്കാരും വാടകക്കാരും കെട്ടിവച്ചിട്ടുള്ളവ ഒന്നാംപ്രതിയും തർക്കക്കാർ കെട്ടിവച്ചിട്ടുള്ള സംഖ്യകൾതർക്കക്കാരും വാങ്ങിക്കൊള്ളേണ്ടതാണ്.

സി. അന്യായം ബി പട്ടിക 5, 6, 7, 11 ഈ നമ്പ്ര വസ്തുക്കൾ സംബന്ധിച്ച തർക്കക്കാർ കെട്ടിവച്ചിട്ടുള്ള സംഖ്യകൾ തർക്കക്കാരും റിസീവറും വാടകക്കാരും പാട്ടക്കാരും കെട്ടിവച്ചിട്ടുള്ള സംഖ്യകൾ ഒന്നാംപ്രതിയും വാങ്ങേണ്ടതുമാകുന്നു.

ഡി. അന്യായം 'ബി' പട്ടിക പത്താം നമ്പ്ര വസ്തു സംബന്ധിച്ച തർക്കക്കാരൻ കെട്ടിവച്ചിട്ടുള്ള സംഖ്യ തർക്കക്കാരൻ വാങ്ങേണ്ടതുമാകുന്നു.

ഇ. അന്യായം ബി പട്ടിക 12, 13, 24, 25 ഈ നമ്പ്രവസ്തുക്കൾ സംബന്ധിച്ച റിസീവറും തർക്കക്കാരും കെട്ടിവച്ചിട്ടുള്ള സംഖ്യകൾ പരുമല സെമ്മിനാരിക്കുവേണ്ടി തർക്കം ബോധിപ്പിച്ചിട്ടുള്ള തർക്കക്കാർ വാങ്ങിക്കേണ്ടതാണ്.

എഫ്. അന്യായം ബി പട്ടിക16, 17, 18 ഈ നമ്പ്രവസ്തുക്കൾ സംബന്ധിച്ചറിസീവർ കെട്ടിവച്ചിട്ടുള്ള സംഖ്യ ഒന്നാംപ്രതി വാങ്ങിക്കേണ്ടതാണ്.

ജി. അന്യായം ബി പട്ടിക 21, 22, നമ്പ്ര വസ്തുക്കൾ സംബന്ധിച്ച് തർക്കക്കാരൻ കെട്ടിവച്ചിട്ടുള്ള സംഖ്യ തർക്കക്കാരൻ വാങ്ങിക്കേണ്ടതാണ്.

എച്ച്. അന്യായം ബി പട്ടിക 26-ാംനമ്പർ വസ്തുസംബന്ധിച്ച തർക്കക്കാർ കെട്ടിവച്ചിട്ടുള്ള സംഖ്യ തർക്കക്കാർ വാങ്ങേണ്ടതാണ്.

ഐ. അന്യായം ബി പട്ടിക 33-ാം നമ്പ്രവസ്തു സംബന്ധിച്ച തർക്കക്കാർ കെട്ടിവച്ചിട്ടുള്ള സംഖ്യ തർക്കക്കാർ വാങ്ങിക്കേണ്ടതാണ്.

എന്നാൽ ടി എ മുതൽ ഐ വരെയുള്ള ഉപവകുപ്പുകളിൽ പറഞ്ഞിരിക്കുന്ന പണം വാങ്ങൽ അതതു വസ്തുക്കളുടെ അവകാശങ്ങളെ സംബന്ധിച്ചുള്ള സമ്മതമായി പരിഗണിക്കാവുന്നതല്ല.

21. ഈ രാജിഹർജിത്തീയതിവരെ 1-ം 2-ം പ്രതികളുടെ കൈവശം ട്രസ്റ്റുഭരണംമൂലം വന്നുചേർന്നിട്ടുള്ള യാതൊരു സംഖ്യകൾക്കും അവർ യാതൊരു ആളിനോടോ കമ്മററിയോടോ യോഗത്തിനോടോ ഉത്തരവാദിത്വം ചെയ്യേണ്ടതില്ല എന്നു് ഇരു ഭാഗക്കാരും സമ്മതിച്ചിരിക്കുന്നു.

22. ഈ വ്യവഹാരത്തിലെ നാളിതുവരെയുള്ള സകല കോടതിച്ചെലവുകളും ഇരുകക്ഷികളും അവരിൽ ആർക്കെങ്കിലും ഈ വ്യവഹാരത്തിലോഇതോടനുബന്ധിച്ചുള്ള മററു നടപടികളിലോ വിധിയാൽ ലഭ്യമായിരിക്കുന്ന കോടതിച്ചിലവിനത്തിലോ ഉള്ള അവകാശം ഇരുഭാഗക്കാരും ഉപേക്ഷിച്ചിരിക്കുന്നു.

23. മലങ്കര സുറിയാനി ഓർത്തഡോക്സ് സഭയെ സംബന്ധിച്ചോ അതിലുൾപ്പെട്ട പള്ളികളേയും ശവക്കോട്ടകളേയും ഇതര വസ്തുക്കളേയും സ്ഥാപനങ്ങളേയും സംബന്ധിച്ചോ കോടതികളിൽ നിലവിലിരിക്കുന്ന സിവിലോ ക്രിമിനലോ ആയ എല്ലാ വ്യവഹാരങ്ങളും ഇതരനടപടികളും ഒത്തുക്കിത്തീർക്കുന്നതിനും പിൻവലിക്കുന്നതിനും തർക്കിക്കുന്നതിനും രാജിപ്പെടുന്നതിനും ആവശ്യമെന്നു് അവർക്കു തോന്നുന്ന എല്ലാ നടപടികളും ട്രസ്റ്റികൾ നടത്തേണ്ടതാണ്.

24. മേൽ 5-ാം വകുപ്പിലെ 'സി, ഉപവകുപ്പിൽ "മേൽപ്പറഞ്ഞവയ്ക്കു വിധേയമായി" എന്നു ചേർത്തിരിക്കുന്നതു അഞ്ചാം വകുപ്പിലെ 'എയും ബിയും, ഉപവകുപ്പുകൾക്കുമാത്രം വിധേയമായി എന്നു് വിവക്ഷിക്കേണ്ടതാണ്.

25. ആകയാൽ കോടതിയിലെ ദയവുണ്ടായി കോട്ടയം ജില്ലാക്കോർട്ടിൽ 113-ൽ അസ്സൽ 111-ാം നമ്പരിൽ ഉണ്ടായിട്ടുള്ള വിധിയെ അസ്ഥിരപ്പെടുത്തി ഈ രാജി ഹർജി അനുസരിച്ച് ഒരു വിധിയുണ്ടാകണമെന്നും അപ്പീൽ മെമ്മോറാണ്ഡത്തിനു് ഒടുക്കിയിട്ടുള്ള കോർട്ടു ഫീസിൽ നിയമപ്രകാരം അനുവദിക്കാവുന്ന റീഫണ്ടു് അനുവദിക്കണമെന്നും അപേക്ഷിക്കുന്നു.

മുൻകൂട്ടി ഗ്രഹിച്ച് പരിമിതമായ കാലയളവിനു ള്ളിൽ താൻ ഏതിൽനിന്നെടുക്കപ്പെട്ടുവോ ആ ധൂളിയിലേക്കു വീണ്ടും അഴിഞ്ഞലിഞ്ഞു പോകുന്ന മനുഷ്യനെ പോററുവാൻ അവൻ സർവപ്രകാരേണയും പ്രാപ്തനാണെന്നും നാം അറിയുന്നുണ്ട്. സകലശക്തികൾക്കും, സമയത്തിനും അതീതനായ ദൈവം നമുക്കുണ്ടെന്നറിയുന്നതല്ലാതെ ആ അറിവു എത്രമാത്രം ഓരോരുത്തരും അനുഭവത്തിലാക്കുന്നുണ്ടെന്നു ചിന്തിക്കേണ്ടതാണ്.

അറിവും അനുഭവവും തമ്മിൽ സാരമായ അന്തരമുണ്ട്. അഗ്നിക്കു ചൂടുണ്ടെന്നുള്ളതു് ഒരറിവാണ്. ചൂടേൽക്കുന്നതു് അനുഭവമാണ്. ധ്രുവദേശത്തു് അസഹനീയമായ ശൈത്യമാണെന്നു നാം അറിയുന്നു. മാനസികമായ കഴിവുകൾ പ്രയോഗിച്ചു ഓരോരുത്തനും ഭാവനാവിമാനഗമനം ചെയ്തു് അവിടത്തെ സ്ഥിതിഗതികളെക്കുറിച്ച് ഏതാണ്ടനുമാനിക്കാം. എന്നാൽ ഒരു ക്ഷണം മഞ്ഞുകട്ട കൈയിലെടുക്കുമ്പോൾ ഉണ്ടാകുന്ന തണുപ്പ് ഒരനുഭവമാണ്. സഹാറാമരുഭൂമിയിലെ അത്യുഗ്രമായ താപത്തെ മനസ്സിൽ ധ്യാനിച്ചുകൊണ്ടു് ശൈത്യബാധയിൽനിന്നു രക്ഷനേടാൻ ആർക്കും കഴിയുന്നില്ല. മധുരതരമായ ആഹാരസാധനങ്ങളെക്കുറിച്ചു ചിന്തിച്ചതുകൊണ്ടു് ക്ഷുത്പീഡിതനായ ഒരുവനു് തൃപ്തി ലഭിക്കുകയില്ല. അറിവും അനുഭവവും തമ്മിലുള്ള വ്യത്യാസം ഇപ്പോൾ ഏതാണ്ടു വിശദമായിക്കാണുമല്ലോ.

നമുക്ക് ആസ്തിക്യബോധം മാത്രമുണ്ടായാൽ പോരാ. ദൈവസാന്നിദ്ധ്യം അനുഭവത്തിലാക്കണം. ദൈവം തമ്പുരാന്റെ മഹിമകളെക്കുറിച്ച് മനുഷ്യർക്കറിയാവുന്നതിൽ കൂടുതലായി പക്ഷേ പിശാചുക്കൾ അറിയുന്നുണ്ടാവാം. ക്രിസ്തു ദൈവപുത്രനാണെന്ന് അവരും അസന്ദിഗ്ധമായി ഏററുപറഞ്ഞിട്ടുണ്ടല്ലോ. ദൈവവുമായി സംസർഗ്ഗത്തിൽ വന്നിട്ടില്ലാത്ത ആസ്തികനും നാസ്തികനും തമ്മിലുള്ള അന്തരം അക്ഷരത്തിൽ മാത്രമല്ലാതെ സ്ഥിതി ചെയ്യുന്നുണ്ടോ എന്നു ചിന്തിക്കേണ്ടതാണ്. അനുഭവത്തിലാകാത്ത അറിവ് അല്പപ്രയോജനം മാത്രമേ നൽകുന്നുള്ളു. "അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമേ! എന്റെ അടുക്കൽ വരുവിൻ" എന്ന് അനുനിമിഷം നമ്മെ ആഹ്വാനംചെയ്യുന്ന നല്ലയിടയൻ നമുക്കുണ്ട്. പ്രതിജ്ഞകളും വാഗ്ദത്തങ്ങളും നിറവേററിത്തരുന്ന വിശ്വസ്തനായ പരിപാലകൻ അവൻ തന്നെയാണെന്നു് വിശുദ്ധ പുസ്തകം അസന്ദിഗ്ധമായ ഭാഷയിൽ നമ്മോടുപദേശിക്കുന്നുണ്ട്. നാം ആ നല്ല ഇടയന്റെ ആടുകളാകുന്നു. അവന്റെ ആടുകൾ വിശുദ്ധമായ പരിപാലനത്തിനു പൂർണ്ണമായി സമർപ്പിക്കപ്പെട്ടവയാണ്. യഥാർത്ഥമായ വിശ്വാസത്തിന്റെ അടുത്ത പടി സമർപ്പണമാണ്. വിശ്വാസത്തിന്റെയും 'സമർപ്പണത്തിന്റെയും ഫലമായി സങ്കീർത്തന കർത്താവ്, യഹോവാഎന്റെ ഇടയനാകുന്നു എന്ന് താനറിയാതെ പ്രാർത്ഥിച്ചുപോകുന്നു. യഹോവയ്ക്കായി സമർപ്പിക്കപ്പെട്ടവനിൽ ആ സമർപ്പണത്തിന്റെ ലക്ഷ്യങ്ങൾ ബാഹ്യമായും ആന്തരികമായും ഉളവാകുന്നു. സമർപ്പണം ചെയ്തവൻ സ്വന്ത ഇഷ്ടത്തെ പൂർണ്ണമായി കീഴടക്കി ത്യാഗത്തിന്റെ അനുഭവത്തിലേക്കു വരുന്നു. ആർക്കുവേണ്ടി ജീവിതം ഉഴിഞ്ഞുവച്ചുവോ അവനാണ് ഇനി എന്നിൽ വളരുകയും പ്രവർത്തിക്കുകയും ചെയ്യേണ്ടതെന്നുള്ള വ്യക്തമായ ബോധം ഉദിച്ചുവരുന്നു. ഇങ്ങനെ മാനസികമായ അന്തരത്തിന്റെ അവസ്ഥയിൽവന്നു കഴിയുമ്പോൾ, പഥ്യമായിരുന്ന പലതിനോടും ശാശ്വതമായി യാത്ര പറയുകയും നവീനമായ ഒരു പന്ഥാവിൽക്കൂടി പ്രയാണം ആരംഭിക്കുകയും വേണം. ത്യാഗത്തിന്റെ ഈ ഘട്ടം ക്രിസ്തീയജീവിതത്തിന്റെ പ്രാരംഭപടികളിലേക്കു പ്രവേശിക്കുന്നവരെ സംബന്ധിച്ചിടത്തോളം ഒരു നിർണ്ണായകഘട്ടം തന്നെയാണ്. ഏതാണ്ടു് താൻ പൂർണ്ണനാണെന്നുള്ള മനോഭാവത്തോടുകൂടി കർത്താവിൽനിന്നു തനിക്കു പ്രശംസ ലഭിച്ചേക്കുമെന്നുള്ള നേരിയ വിചാരത്താൽ പ്രചോദിതനായി യേശുവിനെ സമീപിച്ച്, പരിപൂർണ്ണതയിലെത്തുവാൻ ഏന്താണിനി അനുഷ്ഠിക്കുവാനുള്ളതെന്നു ചോദിച്ച സമ്പന്നനായ ആ യുവാവ് നിശ്ചയമായും അല്പമായ നേട്ടങ്ങളിൽ പകഴുവാൻ അഭിലഷിക്കുന്ന നമ്മിൽ പലരെക്കാളും പുണ്യജീവിതമുള്ള ഒരു വ്യക്തിതന്നെയായിരുന്നു. എന്നാൽ ധനം വെടിയുവാൻ അവൻ അപ്രാപ്തനായിത്തീർന്നു. ലോകപ്രകാരം നിർദ്ധനാവസ്ഥയിലേക്ക് എങ്ങിനെയാണവൻ താഴുന്നതു്. ത്യാഗത്തിന്റെ പടിവാതിൽക്കൽ വന്നപ്പോൾ അവനിതാ പിന്തിരിയുന്നു. ധനംവെടിഞ്ഞാൽ ജീവിക്കുവാൻ പ്രയാസമെന്ന് ആ യുവാവു ചിന്തിച്ചുപോയി. യഹോവായുടെപരിപാലനത്തിൽ പൂർണ്ണമായി അവൻ വിശ്വസിച്ചില്ല. സ്വർഗ്ഗീയമായ ഇടയത്വത്തിനു കീഴപ്പെട്ടവൻ, തന്റെ ഇടയൻ മുട്ടുതീർക്കുവാൻ മതിയായവനാണെന്നു കൂടി വിശ്വസിക്കണം. ഒരാടുപോലെ ആരെ താൻ പിൻതുടരുന്നുവോ ആ നായകന്റെ ആജ്ഞയുടെ പ്രായോഗികതയിൽ ചഞ്ചലചിത്തനാകാതെ

സ്വന്തം കുലതന്തുവിനെ അറുത്തുപൊട്ടിക്കുവാൻ ധൈര്യപ്പെട്ട അബ്രഹാം ദൈവത്തിൽ പരിപൂർണ്ണമായി വിശ്വസിച്ചു. വിശ്വാസിമാത്രമാണ് അബ്രഹാമിന്റെ മകൻ. അനുകൂലമായ സാഹചര്യങ്ങളിൽ ആയിരിക്കുമ്പോൾ മാത്രമേ നമ്മിൽ അധികംപേരും പ്രത്യാശയുള്ളവരായിക്കാണപ്പെടുകയുള്ളൂ. ത്യാഗത്തിന്റെ ഉരകല്ലിൽ നമുക്ക് ശരിയായ മാററുകാണുമോ എന്നു ചിന്തിക്കുക. ദാരിദ്ര്യത്തെയും വാളിനെയും അതിജീവിക്കുന്ന വിശ്വാസവും ആശ്രയ ജീവിതവും നമുക്കുണ്ടായിരുന്നെങ്കിൽ! യഹോവയ്ക്കായി ഉഴിഞ്ഞുവെയ്ക്കപ്പെട്ട ആടാകുന്ന വിശ്വാസിയുടെ ആത്മവേ! അവൻ നിന്റെ മുട്ടുതീർക്കുമെന്നു വിശ്വസിക്കുക. ഈവിധമായ വിശ്വാസം അങ്കുരിക്കുമ്പോൾ വീണ്ടെടുക്കപ്പെട്ട ഒരവസ്ഥയിലേക്കു നാം വന്നുകഴിഞ്ഞു. ആട്ടിൻപററങ്ങളെ സംബന്ധിച്ചിടത്തോളം പലസ്റ്റീനിൽ ചില നിയമങ്ങളുണ്ടായിരുന്നു. യാദൃശ്ചികമായി അന്യന്റെ പുരയിടത്തിൽ കടക്കുന്ന ആടിന്റെ ഉടമസ്ഥത, പുരയിടക്കാരനു സ്വയമായി സിദ്ധിക്കുന്നു. അതിന്റെ ഇടയനു് അതിനെ തിരികെക്കിട്ടണമെങ്കിൽ ശരിയായവിലകൊടുക്കണമായിരുന്നുപോലും! നാമോരോരുത്തരും തെററിപ്പോയിരുന്ന ആടുകളായിരുന്നു. നമ്മുടെ ഇടയൻ തന്റെ ജീവൻ മറുവിലയായി തന്നിട്ടാണ് നമ്മെ സ്വന്തമാക്കിയിരിക്കുന്നതു്. തന്റെ തൊഴുത്തിലേക്ക് അനുതാപത്തോടു കൂടിച്ചെല്ലുന്ന ആത്മാക്കളെ അവൻ സ്വീകരിക്കുന്നു. ക്രിസ്തു എല്ലാവർക്കും വേണ്ടി മരിച്ചതിനാൽ എവരും തന്റെ ആട്ടിൻ കൂട്ടത്തിലേക്കു ചെല്ലണമെന്നു് അവിടുന്നു് ആഗ്രഹിക്കുന്നുണ്ടു്. അല്ലയോ വീണ്ടെടുക്കപ്പെട്ട അജമേ! നിന്റെ ഇടയൻ നിന്നെ പച്ചയായ പുൽപ്പുറങ്ങളിൽ കിടത്തും.

മനോഹരമായ കുന്നിൻ ചരിവുകളിലെ ഇളമ്പുല്ലു തിന്നു് നിർഭയമായി വസിക്കുവാനുള്ള ഭാഗ്യം യഹോവയുടെ ആടിനു ലഭിക്കുന്നു. സസ്യപൂർണ്ണമായ പച്ചക്കുന്നിൽ ധാരാളമായ പോഷണമുണ്ടു്. കർത്താവിന്റെ ആടിനുവേണ്ടിയുള്ള ഈ പച്ചപ്പുൽപ്പുറം ആത്മാവിന്റെ ഉള്ളറകളിലേക്കു കടന്നുചെന്നു് സ്വർഗ്ഗീയപോഷണം പ്രദാനം ചെയ്യുന്ന നിർമ്മലമായ തിരുവചനങ്ങളത്രേ. മനുഷ്യൻ അപ്പംകൊണ്ടുമാത്രമല്ല ജീവിക്കുന്നതു്. തന്റെ വചനങ്ങൾ ജീവസംദായകങ്ങളാണ്. ശാലീനമായ പുൽപ്പുറങ്ങളിൽക്കൂടി സ്വസ്ഥതയുള്ള വെള്ളത്തിങ്കലേക്കാണ് എന്റെ ഇടയൻ എന്നെ നയിക്കുന്നതു്. ഈ നിശ്ചല ജലം ആത്മദാഹം ശമിപ്പിച്ചു് പ്രാണനെ തണുപ്പിക്കുന്ന പരിശുദ്ധാത്മാവല്ലയോ? ശമര്യാക്കാരിക്കു വാഗ്ദാനം ചെയ്യപ്പെട്ട ഈ ജീവജലം എന്റെ ഇടയന്റെ ആത്മാവാകുന്ന ആശ്വാസപ്രദനത്രേ. എന്റെ ആത്മാവേ! ജീവജലത്തിന്റെ ഉറവയിങ്കലേക്കു നീ നടക്കുക.

എന്റെ ഇടയൻ നീതിപാതകളിൽ എന്നെ നടത്തുന്നു. അവൻ നീതിമാനും വിശ്വസ്തനുമാകയാൽ അവന്റെ പാതകൾ ചൊവ്വുള്ളവയാകുന്നു. രാവിലെ മേച്ചിൽപ്പുറങ്ങളിലേക്കും, വൈകുന്നേരത്തു് കൂട്ടിലേക്കും അവനിൽക്കൂടി ഞാൻ നടക്കുന്നു. സിറിയായിൽ ഒരു പതിവുണ്ടെന്നു കേട്ടിട്ടുണ്ടു്. ആടുകൾ തന്റെ കാലുകൾക്കിടയിൽക്കൂടിക്കടന്നു് അകത്തേക്കും പുറത്തേക്കും പോകത്തക്കവിധത്തിൽ പ്രഭാതത്തിലും പ്രദോഷത്തിലും ആട്ടിടയൻ വാതിൽക്കൽ നിൽക്കും. ഇങ്ങനെ ഇടയനിൽക്കൂടി ആടുകൾ കയറുകയും ഇറങ്ങുകയും ചെയ്യുന്നതിനാൽ ഇടയൻ വാതിലായിത്തീരുന്നു. ഈ അവസരത്തിൽ ഓരോ ആട്ടും ഇടയന്റെ ശ്രദ്ധയിൽ വരുന്നു. തന്റെ ആടുകളുടെ രക്തം കുടിക്കുന്നതിനു മാംസത്തോടു പററിപ്പിടിച്ചിരിക്കുന്ന ക്ഷുദ്രജീവികളെ ദയയുള്ള ഇടയൻ ഈ അവസരത്തിൽ നീക്കിക്കളയുന്നു. ജീവിതം ആരംഭിക്കുമ്പോഴും സമാപിക്കുമ്പോഴും ഇടയനിൽ കൂടി കടക്കുന്ന ഒരനുഭവം. ഹാ! എത്ര ഭാഗ്യകരമായ അവസ്ഥ. ഓരോ പ്രഭാതത്തിലും സായാഹ്നത്തിലും ക്രിസ്തുവിൽക്കൂടി കടക്കുന്ന ഒരനുഭവം! ആത്മാവേ! ശാന്തമായി അവന്റെ അടുക്കൽ കാലത്തും വൈകിട്ടും നിൽക്കുക. നീ അറിയാതെ നിന്റെ ജീവനെ [illegible] പാറനിന്നോടു ചേർന്നിരിക്കുന്ന [illegible] പാപങ്ങൾ നീക്കിക്കളയുവാൻ അവന്റെ അടുക്കൽ ചെല്ലുക.

ഈ നല്ലയിടൻ ഉള്ളപ്പോൾ ലേശവും ഭയംകൂടാതെ കൂരിരുൾ താഴ്വരയിൽക്കൂടി തന്റെ അത്ഭുതപ്രകാശത്തിലേക്ക് അവൻ എന്നെ നടത്തും. കഷ്ടതയാകുന്ന കൂരിരുൾ താഴ്വരയും ഞാൻ കടക്കേണ്ടതാണ്. മരണം കുറച്ചു സമയത്തേക്കു നമ്മെ ഇരുളിലാക്കുന്ന ഒരവസ്ഥ മാത്രം. ഈ മരണനിഴൽ താഴ്വര കടക്കുവാനും ഞാൻ ഭയപ്പെടുന്നില്ല. മരണത്തിന്റെ വിഷമുള്ള് എന്റെ ഇടയൻ ഒടിച്ചു കളഞ്ഞു. എന്നെ രക്ഷിക്കുവാൻ അവന്റെ കൈയ്യിൽ വടിയും കോലുമുണ്ടു്. എനിയ്ക്കെത്താത്ത ചെടികൾ തന്റെ വളഞ്ഞ വടികൊണ്ടു് ഇടയൻ ചായിച്ചു തരും. വഴി വിട്ടുചരിക്കുമ്പോൾ തന്റെ കോൽകൊണ്ടു് എന്നെ ചെറുതായി തല്ലി പാതയിലാക്കും. തല്ലാകുന്ന ചെറിയ ശിക്ഷയിങ്കൽ

# എപ്പേസൂസിലെ അത്ഭുത ബാലന്മാർ

## മരിച്ചവർ ഉയിർത്തെഴുന്നേൽക്കുമോ?

(റി. വി. ജോർജ്ജ്, നെടുമാവ്)

റോമാചക്രവർത്തിയായിരുന്ന ദക്കിയോസ്– ഇയ്യാളുടെ ഭരണകാലം തുലോം ഹ്രസ്വമായിരുന്നു. എങ്കിലും ആ ചുരുങ്ങിയ കാലം മുഴുവൻ അയാൾ ക്രിസ്ത്യാനികളെ നിഷ്ഠൂരമായി പിഡിപ്പിച്ചു, എല്ലാ ക്രിസ്ത്യാനികളും പുറജാതികളുടെ ക്ഷേത്രത്തിൽ എത്തി ബലി നൽകണമെന്ന് ഒരു നിബന്ധന ഇയ്യാൾ നടപ്പാക്കി, ദക്കിയോസ് ക്രി. 250 നടുത്താണു ഭരിച്ചിരുന്നതു്.

ബാബേൽ രാജാവിന്റെ പ്രീതി വാത്സല്യങ്ങൾക്കു പാത്രീഭൂതരായി ശദ്രക്ക് മേശക്ക് അബേദനഗോ എന്നിവർ ബാബേലിലെ വിദ്യകളഭ്യസിച്ചു താമസിച്ചിരുന്നവണ്ണം ദക്കിയോസിന്റെ പ്രത്യേക പരിഗണനകൾക്കു അർഹരായി അക്ളീദോസ്, ദീവന്നാസ്യോസ്, ഡുപ്പാനോസ്, പക്സ്റ്റീസ്, സബസ്റ്റീസ്. കുറിയാക്കോസ്, യമലീഹോ എന്നി ധീരോദാത്തന്മാരായ ഏഴുബാലന്മാർ ആയുധാഭ്യാസം നടത്തി എപ്പേസൂസിൽ പാർത്തിരുന്നു. ഇവരുടെ പ്രധാനി അക്ളീദോസ് ആയിരുന്നു. വിഗ്രഹങ്ങൾക്കു ബലി നൽകുവാൻ അവരുടെ ക്രിസ്തു വിശ്വാസം മൂലം അവർ സന്നദ്ധരായില്ല. എല്ലാവരും ബലിക്കുക്ഷേത്രങ്ങളിൽ പോകുമ്പോൾ ഭക്തന്മാരായ ഈ ബാലന്മാർ നിലത്തു കവിണ്ണുവീണു തങ്ങളുടെ സ്നേഹനിധിയായ മിശിഹായോടു പ്രാർത്ഥിച്ചു വന്നു. അവരുടെ പ്രാർത്ഥനയിൽ തൂകപ്പെട്ട കണ്ണുനീർ കൊണ്ടു മണ്ണു നനഞ്ഞിരുന്നു എന്നത്രേ സഭാചരിത്രകാരനായ മാർ മിഖായേൽ റാബോ രേഖപ്പെടുത്തിയിരിക്കുന്നതു്. ദോഷൈകദൃക്കുകളും അസൂയാലുക്കളുമായ ആളുകൾ ഈ വിവരം രാജസന്നിധിയിൽ അറിയിച്ചു. രാജാവ് എപ്പേസൂസിൽ തന്നെയുണ്ടായിരുന്നു. രാജകല്പനപ്രകാരം ബാലന്മാർ ബന്ധിതരായി രാജാവിന്റെ മുൻപാകെ ഹാജരാക്കപ്പെട്ടു. "നിങ്ങൾ എന്തുകൊണ്ടു ബലികൾക്കു ഞങ്ങളുടെ ഇടയിൽ പാർക്കുന്നില്ല" രാജാവു ചോദിച്ചു.

"ഞങ്ങൾക്കു സ്വർഗ്ഗത്തിൽ ജീവനുള്ള ദൈവമുണ്ടു്. അദ്ദേഹത്തിനു ഞങ്ങൾ ഞങ്ങളുടെ മാനസാന്തരത്തിന്റെ ധൂപം അർപ്പിക്കുന്നുണ്ടു്" അക്ലിദോസ് മറുപടി പറഞ്ഞു. രാജാവു വീണ്ടും ചോദ്യം ചെയ്തപ്പോൾ തങ്ങളുടെ മതം മാത്രമാണ് സത്യമതം എന്ന് അവരെല്ലാം ഏകശബ്ദത്തിൽ ഏററു പറഞ്ഞു. രാജകല്പന അനുസരിക്കാഞ്ഞാലുള്ള ഉഗ്രമായ ശിക്ഷയെ രാജാവ് അവരെ അനുസ്മരിപ്പിക്കയും അവർക്കു വീണ്ടും ആലോചിക്കുവാൻ അവസരം കൊടുത്തുകൊണ്ടു് അവരെ തൽക്കാലം ബന്ധനവിമുക്തരാക്കുകയും ചെയ്തു. അനന്തരം ദക്കിയോസ് അവിടെ നിന്നുപോയി.

രാജാവു തിരിച്ചുവരുന്നതുവരെ പ്രാർത്ഥിച്ചു ധ്യാനിപ്പാനായി അവർ അധികം അകലമല്ലാത്ത ഒരു മലയിലേക്കുപോയി. അവരുടെ ഭക്ഷണാവശ്യത്തിനു കുറെ പണവും അവർ എടുത്തിട്ടുണ്ടായിരുന്നു. അക്ളീദോസും കൂട്ടുകാരും ഒരു ഗുഹയിലേക്കു കടന്നു. അവരിൽ ദീവന്നാസ്യോസ് ഭക്ഷണം വാങ്ങുന്നതിനു പട്ടണത്തിലേക്കുപോയി. ദക്കിയോസ് രാജാവു തിരിച്ചെത്തിയിരിക്കുന്നു എന്നറിഞ്ഞു തിടുക്കത്തിൽ കുറേ അപ്പവും വാങ്ങിക്കൊണ്ടു വന്നു് വിവരം തന്റെ സഹോദരന്മാ

---

ഞാൻ ഇടറുകയില്ല. വഴിയില്ലെന്നു തോന്നുന്നിടത്തു് അത്ഭുതകരമായി അവൻ വഴിയുണ്ടാക്കും. പിറകിൽ ഫറവോന്റെ ക്രൂരസൈന്യം അണിനിരന്നു വരുമ്പോൾ മുൻപിലുള്ള ചെങ്കടലിൽ കൂടി എനിക്കു നടക്കാം. തന്റെ വിശിഷ്ട തൈലത്താൽ എന്റെ ശിരസ്സിനെ നാഥൻ തണുപ്പിക്കുന്നു. പരിശുദ്ധാത്മാവാകുന്ന എണ്ണകൊണ്ടു ഞാൻ അഭിഷേകം ചെയ്യപ്പെട്ടപ്പോൾ എന്റെ ചിന്ത സ്ഥിരമാകുന്നു. ഇങ്ങനെ സകല ശത്രുക്കൾക്കും അസൂയ ജനിക്കുമാറു് അവന്റെ പരിപാലനത്തിൽ ഞാൻ ആനന്ദിക്കും.

എന്റെ സ്വർഗ്ഗീയ ഇടയന്റെ പരിപാലനത്തിനു വിധേയനായി അവന്റെ പാതകളിൽ കൂടി നടന്ന് മൃത്യുവിൻ താഴ്‌വരയും കടന്ന് നിത്യകൂടാരത്തിൽ പ്രവേശിച്ച് സദാകാലവും സമാധാനത്തോടുകൂടി ആ ശാശ്വത ഭാഗ്യത്തിൽ ഞാൻ വസിക്കും.

---

രോട്ട് പറഞ്ഞു. അവർ സങ്കടത്തോടെ പ്രാർത്ഥിച്ചശേഷം ഭക്ഷണം കഴിച്ചിട്ട് അവിടെ കിടന്നുറങ്ങി, ആ ഉറക്കത്തിൽ തന്നെ അവർ എല്ലാവരും മരിക്കയും ചെയ്തു.

ദുക്കിയോസ് മടങ്ങി എത്തിയതിന്റെ പിറേറപ്രഭാതത്തിൽ അക്ളീദോസിനെയും മററും പററി അന്വേഷിച്ചു. അവർ രാജകല്പനയ്ക്കു വഴങ്ങാതെ ഗുഹയിൽ ഒളിച്ചിരിക്കുന്നു എന്നറിഞ്ഞു; രാജാവു കുപിതനായി. അവർ ശ്വാസം മുട്ടി മരിക്കത്തക്കവണ്ണം ഗുഹയുടെ വാതിൽ ശരിയായി അടയ്ക്കുവാൻ അയാൾ കല്പന കൊടുത്തു. ഗുഹാദ്വാരം അടയ്ക്കപ്പെട്ടു. 'അഥീദോസ്', ദൂമാനോസ് എന്ന രണ്ടു ക്രിസ്ത്യാനികൾ ഈ ബാലന്മാരുടെ നാങ്ങളും അവരുടെ മരണവൃത്താന്തവും എഴുതി ഒരു ചെപ്പിലടക്കം ചെയ്ത് ആ ഗുഹാവാതുക്കൽ തന്നെ ഭദ്രമായി വച്ചു.

വർഷങ്ങൾ 188 കഴിഞ്ഞു. മഹാനായ തേവോദോസ്യോസ് ചക്രവർത്തിയുടെ ഭരണകാലം; ക്രിസ്തുമതം രാജകീയമതമായിത്തീർന്നിരിക്കുന്നു. ഇതിനകം വിശ്വാസസംബന്ധമായ പല അഭിപ്രായങ്ങൾ സഭയിൽ സംജാതമായി: ഇക്കാലത്തു മരണാനന്തരാവസ്ഥയെക്കുറിച്ചു ഒരു വാദപ്രതിവാദമുണ്ടായി. ചിലർ ഒറിജന്റെ ഏതാനും എഴുത്തുകളെ ആധാരമാക്കി, ഉയിർപ്പു സംബന്ധിച്ചു ചില വാദങ്ങൾ പുറപ്പെടുവിച്ചു. ശരീരം പഞ്ചഭൂതനിർമ്മിതമാകയാൽ മരണാനന്തരം അതു പഞ്ചഭൂതങ്ങളിൽ ശാശ്വതമായി ലയിച്ചുപോകും. താബോർപർവതത്തിൽ വച്ചു മൂന്നു അപ്പോസ്തോലന്മാർക്ക് മോശയും ഏലിയായും കാണപ്പെട്ട പ്രകാരം ഒരു ആകൃതിമാത്രമായിരിക്കും ഉയിർപ്പിങ്കലുണ്ടാവുക എന്ന് അവർ വാദിച്ചു. എന്നാൽ മററു ചിലർ മരിച്ചവരുടെ ഉയിർപ്പിനെപ്പററി ഹെസക്കിയേൽ പ്രവചനത്തിൽ കാണുന്നപ്രകാരം (ഹെസ. 37: 4–10) ഛിന്നഭിന്നമായ അസ്ഥികൾ ഒരുമിച്ചുചേരുകയും അവയുടെ മേൽ ഞരമ്പും മാംസവും വരുകയും ത്വക്കുപൊതിയുകയും നാലു കാററുകളിൽ നിന്നും ശ്വാസം അവയുടെ മേൽ ഊതുകയും അങ്ങനെ യാഥാർത്ഥമായിത്തന്നെ ശരീരത്തോടുകൂടി ഉയിർത്തെഴുന്നേൽക്കുകയും ചെയ്യും എന്നു വിശ്വസിച്ചു. എന്തെന്നാൽ നമ്മുടെ കർത്താവിന്റെ ഉയിർത്തെഴുന്നേററ ശരീരത്തെ ശിഷ്യന്മാർ കണ്ടു. താൻ അവരോടുകൂടി ഭക്ഷിക്കയും കുടിക്കയും, ചെയ്തു. വി: തോമ്മാശ്ളീഹാ ആ ശരീരത്തിലെ മുറിവിൽ സ്പർശിച്ച് എന്റെ കർത്താവും ദൈവവുമേ എന്നു ഏററുപറഞ്ഞു. വിതയ്ക്കപ്പെട്ട വിത്തിനോടു സദൃശമാക്കി പൗലൂസ് ശ്ളീഹാ ഉയിർപ്പിനെ വ്യവഹരിക്കുന്നു.(1 കോരി 15: 35–58) അന്ത്യോക്യായിലെ ഒസ്താത്തിയോസ് കുപ്രോസിലെ എപ്പിഫാനോസ് എന്നീ പിതാക്കന്മാർ ഉയിർപ്പിന്റെ വിശ്വാസ്യതയെ പ്രത്യേകം ഉദ്ഘോഷിച്ചിരിക്കുന്നു. ഇങ്ങനെ ഉയിർപ്പിനെപററി ക്രിസ്ത്യാനികളുടെ ഇടയിലുണ്ടായ അഭിപ്രായവ്യത്യാസങ്ങൾമൂലം നിഷ്കളങ്കമാനസനായ തേവോദോസ്യോസ് രാജാവിലും സംശയവും കുണ്ഠിതവും ജനിച്ചു. സത്യം വെളിപ്പെടുത്തിത്തരണമേ എന്ന് അദ്ദേഹം ദൈവത്തോടു പ്രാർത്ഥിച്ചു വന്നു.

മേൽവിവരിച്ച ബാലന്മാർ പ്രാണരക്ഷാർത്ഥം അഭയം ഗമിച്ച മലയുടെ ഏതൽക്കാല ഉടമസ്ഥൻ അൽദീസ് എന്ന ഒരു ധനികനായിരുന്നു. അദ്ദേഹം തന്റെ മൃഗങ്ങൾക്ക് ഒരു തൊഴുത്തു പണിയുവാൻ നിശ്ചയിച്ചു. അതിലേക്ക് അദ്ദേഹത്തിന്റെ ഭൃത്യന്മാർ മലയിൽ നിന്നു കല്ലുശേഖരിക്കവേ ആ ഗുഹാമുഖത്തു വച്ചിരുന്ന കല്ലുകളും എടുത്തു. അപ്പോൾ ഗുഹയിൽ നിത്യനിദ്രയിലാണ്ടിരുന്ന ബാലന്മാർക്കു ദൈവം ജീവൻ നൽകി അവരെ ഉയിർപ്പിച്ചു. അവർ അവരിൽ ദീവന്നാസ്യോസ് എന്ന ബാലനോടു പറഞ്ഞു. "എഴുന്നേററു പട്ടണത്തിലേക്കു ചെന്ന് ഭക്ഷണം വാങ്ങുക. നമുക്കെതിരായി എന്തു തീരുമാനമുണ്ടായിരിക്കുന്നു എന്നും അറിയുക".

ദീവന്നാസ്യോസ് കൈയ്യിലുണ്ടായിരുന്ന നാണയത്തുട്ടുകളുമായി ഭക്ഷണം വാങ്ങാൻ പട്ടണത്തിലേക്കു പുറപ്പെട്ടു. ഏതാണ്ട് 200–ൽപരം വർഷങ്ങൾക്കു മുമ്പു നടപ്പിലിരുന്ന നാണയങ്ങൾ.

ദീവന്നാസ്യോസ് അത്ഭുതപ്പെട്ടു. പട്ടണത്തിനെന്തൊരു മാററം! തങ്ങളുടെ പട്ടണമിതു തന്നെയോ എന്ന് അവൻ സംശയിച്ചു. നല്ലതും പുതിയതുമായ റോഡുകൾ. അവ അവൻ മുമ്പു കണ്ടവയല്ല. അവൻ അറിയാത്ത ഭവനങ്ങൾ, തെരുവീഥിയിൽ കാണപ്പെടുന്ന എല്ലാ മുഖങ്ങളും അവന് അപരിചിതങ്ങൾ. അവൻ ചിലരെവിളിച്ചു ചോദിച്ചു ഈ പട്ടണം ഏതെന്ന്.എപ്പേസൂസ് എന്ന്, അവർക്രൂസൽ കൂടാതെ പറഞ്ഞു. അല്പനേരം മുമ്പു തങ്ങൾ ഉറങ്ങാൻ കിടന്നു എന്നു മാത്രംധരിച്ചിരുന്ന കുട്ടി ഈ അത്ഭുതകരങ്ങളായ മാററങ്ങൾ കണ്ടു് അമ്പരന്നുപോയി. പട്ടണത്തിന്റെ പ്രധാന പ്രവേശനദ്വാരത്തിൽ ഒരുസ്ളീബാസ്ഥാപിച്ചിരിക്കുന്നതു് അവൻകണ്ടു. മററു ഭാഗങ്ങളിലും കുരിശുകൾ നിൽക്കുന്നു. ക്രിസ്ത്യാനികൾ പീഡിപ്പി

ക്കപ്പെട്ടന്നിടത്തു് കുരിശു പൂജിക്കപ്പെടുന്നുവോ? ഇതു സ്വപ്നമായിരിക്കും എന്നു് അവൻ വിചാരിച്ചു. എത്ര ചിന്തിച്ചിട്ടും സ്വപ്നമാണെന്നു കരുതാൻ അവൻെറ ജാഗ്രദാവസ്ഥ അവനെ അനുവദിക്കുന്നില്ല. അവൻ തെരുവിലെത്തി; അവിടെ ക്രിസ്തുവിൻെറ നാമം ഭക്തിപൂർവം സ്തുതിക്കപ്പെടുന്നു. അവർ ഉറങ്ങുന്നതിനു മുമ്പ് പട്ടണം വിട്ടപ്പോൾ ക്രിസ്തുവിൻെറ നാമം ഉച്ചരിക്കുന്നതുപോലും കുററകരമായിരുന്നു. ഇപ്പോഴോ ആ നാമം ആരാദ്ധ്യമായിരിക്കുന്നു. ഇത്ര വിപുലമായ പരിവർത്തനങ്ങൾ എങ്ങനെയുണ്ടായി എന്ന ചിന്തകൾ, അവനു് ഉത്തരം കിട്ടാത്ത ചോദ്യചിഹ്നങ്ങളായിരുന്നു. പട്ടണം എപ്പേസൂസ് തന്നെയോ എന്നു് അവൻ വീണ്ടും വീണ്ടും അന്വേഷിച്ചു. എപ്പേസൂസ് തന്നേ എന്നു തുടരെ മറുപടിയും ലഭിച്ചു. ഈ വിവരം എത്രയും വേഗം തൻെറ സഹോദരന്മാരെ അറിയിക്ക തന്നെ എന്നു് ഉറച്ചിട്ടു തിടുക്കത്തിൽ ഭക്ഷണസാധനം വാങ്ങാൻ അവൻ ഒരു കടയിൽ പ്രവേശിച്ചു. അപ്പം വാങ്ങിയിട്ടു കൈയ്യിലുണ്ടായിരുന്ന നാണയം കൊടുത്തു. നാണയം വാങ്ങിയ കച്ചവടക്കാരൻ അടുത്തുണ്ടായിരുന്നവരോടു് അടക്കത്തിൽ എന്തോ മന്ത്രിച്ചു. ദീവന്നാസ്യോസിനു കാര്യം മനസ്സിലാകുന്നില്ല, "ഈ കുട്ടിക്കു നിക്ഷേപം കിട്ടിയിട്ടുണ്ടു്." അവർ അവനെ ചോദ്യം ചെയ്യാൻ ആരംഭിച്ചു. പീഡകനായ ദുക്കിയോസ് രാജാവിൻെറ മുമ്പിൽ തന്നെ അവർ കൊണ്ടുപോകുമെന്നു ബാലൻ ഭയപ്പെട്ടു. "പണം നിങ്ങൾക്കു തന്നെ ഇരിക്കട്ടെ എനിക്കു പണവും വേണ്ടാ അപ്പവും വേണ്ടാ" എന്നു പറഞ്ഞുകൊണ്ടു് ദീവന്നാസ്യോസു് ഇറങ്ങി ഓടുവാൻ ഭാവിച്ചു. അവർ കയറി പിടിച്ചു. "നിൻെറ നിക്ഷേപം എവിടെ? ഞങ്ങൾക്കും തരുക. ഞങ്ങൾ ഇക്കാര്യം രഹസ്യമായി സൂക്ഷിച്ചുകൊള്ളാം." ദീവന്നാസ്യോസു് പറഞ്ഞു, "ഇതിൽ എനിക്കു ഭയമില്ല. എന്നാൽ അതുതന്നെയാണു് എന്നെ പരിഭ്രമിപ്പിക്കുന്നതു്. അപ്പോഴേക്കും അനേകർ അടുത്തുകൂടി. "ഇവൻ അന്യനാട്ടുകാരനാണു്. ഇവനു് പരിചയക്കാരായി ഇവിടെ ആരും ഇല്ലയോ" എന്നു് അവർ പറഞ്ഞു. "ഞാൻ ഈ നാട്ടുകാരൻ തന്നെ". ദീവന്നാസ്യോസ് സ്ഥിരപ്പെടുത്തിപറഞ്ഞു.

അവർ സമ്മതിച്ചില്ല. വിചിത്രമായ ഈ സംഗതി പട്ടണാധിപൻെറയും പട്ടണത്തിലെ എപ്പിസ്കോപ്പായുടേയും സന്നിധിയിൽ എത്തി. അവനെ അവരുടെ മുമ്പാകെ കൊണ്ടുചെല്ലാൻ കല്പനയായി. എന്നാൽ പീഡകനായ ദുക്കിയോസ് രാജാവിൻെറ മുമ്പിൽ കൊണ്ടുപോകയാണെന്നത്രേ അവൻ വിചാരിച്ചതു്. അവൻ ചെന്നപ്പോഴോ പ്രവേശിച്ചതു് ഒരു പള്ളിയിൽ! അത്ഭുതാധിക്യത്താൽ അവനു സംസാരിക്കാൻകൂടെ കഴിയാതായി.

എപ്പിസ്കോപ്പായും പട്ടണാധിപനുംകൂടി വിസ്താരം തുടങ്ങി. "നീ പിടിച്ചിരിക്കുന്ന നിക്ഷേപം എവിടെ നിന്നു കിട്ടി."

"ഞാൻ നിക്ഷേപം കണ്ടില്ല"

"നീ ഏതു ദേശക്കാരൻ, ആരുടെ മകൻ?"

"ഞാൻ എപ്പേസൂസ്കാരൻ, എൻെറ മാതാപിതാക്കന്മാർ ഇന്നാരിന്നാർ."

അവൻെറ മാതാപിതാക്കന്മാരെപ്പററി അവർക്കു് ഒരു അറിവും ഇല്ലാതിരുന്നതിനാൽ അവർ കുപിതരായിപ്പറഞ്ഞു, "നീ കള്ളം പറകയാണു്".

അപ്പോൾ മററു ചിലർ പറഞ്ഞു "ഇവനു ഭ്രാന്താണു്." "ഇവൻ രക്ഷപ്പെടാൻ ഭ്രാന്തു് അഭിനയിക്കയാണു്" വേറേ ചിലർ പറഞ്ഞു.

പട്ടണാധികാരി ചോദിച്ചു "നിന്നെ ഞങ്ങൾ എങ്ങനെ വിശ്വസിക്കും. നിൻെറ പക്കലുള്ള നാണയത്തിൻെറ മുദ്രയും മേലെഴുത്തും 200 വർഷങ്ങൾക്കു മുമ്പുള്ളതാണല്ലോ. ഇനി സത്യം പറഞ്ഞില്ലെങ്കിൽ നിന്നെ ഞാൻ ബന്ധനത്തിലാക്കും. അതിനാൽ വേഗം സത്യം പറഞ്ഞുകൊള്ളുക."

ബാലനായ ദീവന്നാസ്യോസ് ഉടൻ സാഷ്ടാംഗം വീണു ചോദിച്ചു, "ദുക്കിയോസ് രാജാവു് എവിടെ?"

"അദ്ദേഹം അനേകവർഷങ്ങൾക്കു മുമ്പുതന്നെ മരിച്ചുപോയി" എപ്പിസ്കോപ്പാ പറഞ്ഞു. അപ്പോൾ ദീവന്നാസ്യോസു് പറഞ്ഞു. "എനിക്കു നിങ്ങളോടു സംസാരിപ്പാൻ ശക്തി പോരാ. ഞാൻ സംഭ്രമവശഗനായിരിക്കുന്നു നിങ്ങൾ എന്നോടുകൂടി വന്നാൽ എൻെറ കൂട്ടുകാരെ കാണിച്ചുതരാം. അവർ സംഗതികൾ നിങ്ങളെ മനസ്സിലാക്കും. ഞങ്ങൾ ദുക്കിയോസിനെ ഭയപ്പെട്ടു് പോയി ഒളിച്ചവരാണു്."

ഇതൊരു വെളിപ്പാടാണെന്നു് എപ്പിസ്കോപ്പാ മനസ്സിലാക്കി. അവർ ആ ബാലൻെറ പിന്നാലെ മലയിലേക്കു പോയി.

അവർ ഗുഹയിൽ ചെന്നപ്പോൾ ഒരു ചെപ്പു കണ്ടെത്തി. അതു തുറന്നു. അതിൽ ഇങ്ങനെ എഴുതിയിരുന്നു. "ഈ പീഡിതവിശ്വാസികൾ ദുക്കിയോസിൻെറ മുമ്പിൽ നിന്നു് ഓടിപ്പോയവരാകുന്നു. ഇവരുടെ പേരുകൾ, അക്ളീദോസ്, ദീവന്നാസ്യോസ്, സ്തേപ്പാനോസ്, പക്ത്തീസ്, സ

# മാലാഖമാർ മനുഷ്യപുത്രന്റെ അടുക്കലേക്കു കയറുകയും ഇറങ്ങുകയും ചെയ്യുന്നു.

(പ. കാതോലിക്കാബാവാ തിരുമനസ്സിലെ ഒരു പ്രസംഗം)

നഥാനിയേൽ കർത്താവിന്റെ അടുക്കൽ വന്നപ്പോൾ "ഫിലിപ്പോസ് നിന്നെ വിളിക്കും മുമ്പെ നീ അത്തിയുടെ കീഴിൽ ഇരിക്കുമ്പോൾ ഞാൻ നിന്നെ കണ്ടു" എന്നു നമ്മുടെകർത്താവു് അരുളിച്ചെയ്തു." റബീ നീ ദൈവപുത്രൻ' നീ ഇസ്രായേലിന്റെ രാജാവു്"" എന്നു് അവൻ ഉത്തരം പറഞ്ഞു. ഞാൻ നിന്നെ അത്തിയുടെകീഴിൽ കണ്ടു എന്നു നിന്നോടു് പറകകൊണ്ടു് നീ വിശ്വസിക്കുന്നുവോ. നീ ഇതിനേക്കാൾ വലിയതു കാണും. സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രന്റെ അടുക്കൽ മാലാഖമാർ കയറുകയും ഇറങ്ങുകയും ചെയ്യുന്നതും നിങ്ങൾ കാണും എന്നും അവരോടു പറഞ്ഞു.

പ്രിയരെ, നമ്മുടെ കർത്താവു് ഏററവും വലിയ അത്ഭുതമായി നഥാനിയേലിനോടുപറഞ്ഞതു് സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രന്റെ അടുക്കൽ സ്വർഗ്ഗത്തിലെ മാലാഖമാർ കയറുന്നതും ഇറങ്ങുന്നതും നിങ്ങൾ കാണും എന്നു് അരുളിച്ചെയ്തതാണു്.

നമ്മുടെ കർത്താവു് മനുഷ്യാവതാരം ചെയ്തതിന്റെ ഉദ്ദേശം സ്വർഗ്ഗം തുറക്കുകയായിരുന്നു. ആദാമിന്റെ പാപം മൂലം പർദൈസായിൽ നിന്നും തള്ളപ്പെട്ടവക്കു് – സ്വർഗ്ഗത്തിന്റെ വാതിൽ തങ്ങൾക്കു അടയ്ക്കപ്പെട്ടവക്കു് – അവതാരം മൂലം താൻ സ്വർഗ്ഗം തുറന്നു കൊടുത്തു.

ദൈവദൂതന്മാർ മനുഷ്യപുത്രന്റെ അടുക്കൽ കയറുകയും ഇറങ്ങുകയും ചെയ്യുന്നതു നിങ്ങൾ കാണും: ഇതു് എങ്ങിനെ എന്നു നാം ചിന്തിക്കണം, ദൈവത്തിന്റെ അടുക്കൽ കയറുകയും ഇറങ്ങുകയും ചെയ്യുന്നതു നിങ്ങൾ കാണും എന്നല്ല മനുഷ്യപുത്രന്റെ അടുക്കൽ കയറുകയും ഇറങ്ങുകയും ചെയ്യും

---

ബസ്തീസ്, കുറിയാക്കോസ്, യമലീഹോ". അവർ ഇതു വായിച്ചപ്പോൾ ആശ്ചര്യഭരിതരായിത്തീർന്നു. അവർ ആ പരിശുദ്ധന്മാരെ നേരിൽ കണ്ടു. ഉടൻതന്നെ വിവരം വിശ്വാസിയായ തേവോദോസ്യോസ് രാജാവിനെ അറിയിച്ചു. അദ്ദേഹം വേഗത്തിലവിടെ എത്തി. വന്നവഴി തന്നെ രാജാവു് ഈ നിർമ്മല ചരിതരുടെ കാൽക്കൽ സാഷ്ടാംഗം വീണു. അദ്ദേഹം വാവിട്ടു കരഞ്ഞു. "മിശിഹാ രാജാവു് ഉയിർപ്പിച്ച ലാസറിനേപ്പോലെ ഞാൻ നിങ്ങളെ കാണുന്നു. മരിച്ചവർ കർത്താവിന്റെ വരവിൽ അതിനിമിഷം ഉയിക്കുന്നതിനെയും തന്റെ മഹത്വത്തെയും ഞാൻ മനസ്സാ ദർശിക്കുന്നു."

"രാജാവേ! അങ്ങയെ പ്രതിയായിരിക്കണം അന്ത്യ ഉയിർപ്പിനുമുമ്പായി കർത്താവു ഞങ്ങളെഉയിർപ്പിച്ചതു്. അമ്മയുടെ ഗർഭത്തിലെ പ്രജയെപ്പോലെ മാനമോ അപമാനമോ അറിയാതെ ഞങ്ങൾ അടങ്ങിക്കിടന്നു. ഇനി അങ്ങു് അങ്ങയുടെ വിശ്വാസത്തെ മുറുകെ പിടിച്ചുകൊണ്ടു് സമാധാനത്തോടെ വാക്കുക." അക്ലീദോസ് ഈ വാക്യം ഉച്ചരിച്ചു കഴിഞ്ഞു് അവർ വീണ്ടും നിത്യനിദ്രയെ പ്രാപിച്ചു. രാജാവും പരിവാരവും നിർന്നിമേഷരായി നോക്കിനിന്നു. രാജാവു് വാവിട്ടു നിലവിളിച്ചു. ഉത്തരക്ഷണത്തിൽ രാജകല്പനപ്രകാരം ആ പുണ്യവാന്മാരെ രാജവസ്ത്രം ധരിപ്പിച്ചു. അവക്കായി സ്വർണ്ണനിർമ്മിതമായ ഏഴു ശവപ്പെട്ടികൾ കൊണ്ടുവരുവാൻ രാജാവു കല്പനയായി.

ആ രാത്രിയിൽ അവർ ഏഴുപേരും സ്വപ്നത്തിൽ രാജാവിനു കാണപ്പെട്ടു. "ഞങ്ങളുടെ ശരീരങ്ങൾ ഉയിക്കുന്നതു മണ്ണിൽനിന്നാണു്; സ്വർണ്ണത്തിൽനിന്നല്ല. അതുകൊണ്ടു് ഞങ്ങളെ മുമ്പേപ്പോലെ ആ ഗുഹയിൽ തന്നെ വച്ചേക്കുക". ഈ ദർശനഫലമായി സ്വർണ്ണപ്പെട്ടിയിൽ വയ്ക്കാതെ ആ ഗുഹയിൽ തന്നെ അവരെ സംസ്കരിച്ചു. അവിടെ ആ പുണ്യവാന്മാരുടെ നാമത്തിൽ ഒരു ദേവാലയം തേവോദോസ്യോസ് രാജാവു പണികഴിപ്പിച്ചു. മരിച്ചവരുടെ ഉയിർത്തെഴുന്നേല്പിനേപ്പററിയുള്ള സംശയം രാജാവിൽനിന്നു് മാറി. ഉയിർപ്പിൽ എല്ലാവരുടേയും വിശ്വാസം ഉറച്ചു.

"മരിച്ചവരുടെ പുനരുത്ഥാനം ഇല്ല എങ്കിൽ ക്രിസ്തുവും ഉയിർത്തെഴുന്നേററിട്ടില്ല. ക്രിസ്തു ഉയിർത്തെഴുന്നേററിട്ടില്ല എങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം. നിങ്ങളുടെ വിശ്വാസവും വ്യർത്ഥം......... എന്നാൽ ക്രിസ്തു നിദ്രകൊണ്ടവരിൽ ആദ്യഫലമായി മരിച്ചവരുടെ ഇടയിൽനിന്നു് ഉയിർത്തെഴുന്നേററിരിക്കുന്നു."

എന്നാണു കല്പിച്ചതു്. ഇതു് വലിയ രഹസ്യങ്ങൾ അടങ്ങിയ വചനമാണു്.

കർത്താവു വന്നതു മനുഷ്യരുടെ രക്ഷയ്ക്കാണു്. നമ്മെ സ്വർഗ്ഗത്തിലേക്കു കരേറുന്നതിനുള്ള വഴിയാണു താൻ പറഞ്ഞതു്. പുത്രൻ സ്വർഗ്ഗത്തിൽ പിതാവിനോടുകൂടി അനാദിയായുണ്ടു്. താൻ വചനമായ ദൈവമാണു്"

താൻ മനുഷ്യപുത്രനായി ജഡം ധരിച്ചു മുപ്പത്തിമൂന്നുവർഷം ഈ ലോകത്തിൽ സഞ്ചരിച്ചു കഷ്ടപ്പെട്ടു മരിച്ചുയിർത്തു് ശരീരത്തോടുകൂടി പിതാവിന്റെ വലത്തുഭാഗത്തു സിംഹാസനസ്ഥനായിരിക്കുന്നു. ജഡംധരിച്ചദൈവം—മനുഷ്യപുത്രൻ—മനുഷ്യനായിത്തന്നെ. സ്വർഗ്ഗാരോഹണം ചെയ്തു. മനുഷ്യത്വത്തെ സ്വർഗ്ഗത്തിൽ പ്രവേശിപ്പിച്ചു പിതാവിന്റെ വലത്തു ഭാഗത്തു് ഇരുത്തി.

താൻ മനുഷ്യപുത്രനായിരുന്നതിനാൽ പാപമൊഴികെ മനുഷ്യത്വത്തിന്റെ സകല ലക്ഷണങ്ങളും തനിക്കുണ്ടായിരുന്നു. താൻ സാത്താനാൽ പരീക്ഷിക്കപ്പെട്ടു. താൻ അവനെ ആട്ടിപ്പായിച്ചപ്പോൾ മാലാഖമാർവന്നു തനിക്കുശുശ്രൂഷിച്ചു. മാലാഖമാർ അതിനു് ഒരുങ്ങിയിരിക്കയാണു്. അതിനാലാണു് അവർ കയറുകയും ഇറങ്ങുകയും ചെയ്യുന്നതു്.

മനുഷ്യത്വം സർവ്വവ്യാപകമല്ല. എന്നാൽ ദൈവം എല്ലായിടത്തും നിറഞ്ഞിരിക്കുന്നു. മനുഷ്യത്വംഒരിടത്തു നിന്നും മറ്റൊരിടത്തേക്കു പോകുന്നു. സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രന്റെ അടുക്കൽ മാലാഖമാർ കയറുകയും ഇറങ്ങുകയും ചെയ്യുന്നതുംനിങ്ങൾ കാണും

അഗ്നിമയന്മാരാരെനോക്കിവിറച്ചീടുന്നു.
അവനെമേശയിലുപ്പം വീഞ്ഞായു്
നീ കാണുന്നു.

മനുഷ്യപുത്രൻ സ്വർഗ്ഗത്തിൽ ശരീരത്തോടുകൂടി ഇരിക്കുന്നു. ഇവിടെ വി. ത്രോണോസിൽ ആ ശരീരം നമുക്കു കിട്ടുന്നു. അവിടെ മാലാഖമാർ വരുന്നു, അവിടെ നിന്നു സ്വർഗ്ഗത്തിലേക്കു കയറുന്നു. മനുഷ്യന്റെ പുത്രൻ അവിടെയും ഇവിടെയുമുണ്ടു്. വി. കുർബാനയിൽ ഈ അത്ഭുതം യഥാർത്ഥീഭവിക്കുന്നു.

മനുഷ്യന്റെ പുത്രൻ എങ്ങനെ ഉണ്ടായി? ദൈവവചനം കൊണ്ടാണു്, പുരുഷസംസർഗ്ഗം മൂലമല്ല. താൻ വചനമാണു്. "ആദിയിൽ വചനമുണ്ടായിരുന്നു. വചനം ദൈവത്തോടുകൂടി ആയിരുന്നു. വചനം ദൈവവുമായിരുന്നു" വചനം മൂലം സർവ്വവും സൃഷ്ടിക്കപ്പെട്ടു. "സകലതും അവൻ മുഖാന്തിരം ഉളവായി. ഉളവായതൊന്നും അവനെ കൂടാതെയല്ല".

മനുഷ്യപുത്രന്റെ ശരീരം നാം ഭക്ഷിക്കുന്നതു മൂലം അവൻ നമ്മിലായിത്തീരുന്നു. "എന്റെ ശരീരം സാക്ഷാൽ ഭക്ഷണവും എന്റെ രക്തം സാക്ഷാൽ പാനീയവുമാകുന്നു, എന്റെ ശരീരം ഭക്ഷിക്കയും എന്റെ രക്തം കുടിക്കയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു.

"മനുഷ്യന്റെ പുത്രൻ മുമ്പു് ആയിരുന്നിടത്തേക്കു കയറിപ്പോകുന്നതു നിങ്ങൾ കണ്ടാലോ?" അതായതു് നിങ്ങൾ കാണുന്ന ഈ ശരീരരക്തങ്ങൾ ഞാൻ നിങ്ങൾക്കു തരുകയില്ല. ജീവിപ്പിക്കുന്നതു ആത്മാവാകുന്നു. ഞാൻ നിങ്ങളോടു സംസാരിച്ച വചനങ്ങൾ തന്നെ ആത്മാവും ജീവനും. ആ വചനം കന്യകമറിയാമിന്റെ ഉദരത്തിൽ വന്നപ്പോൾ അതു കർത്താവായി. അതു് അപ്പത്തിന്മേലും വീഞ്ഞിന്മേലും വരുമ്പോൾ അതു കർത്താവിന്റെ ശരീരവും രക്തവുമായിത്തീരുന്നു. സെഹിയോൻ മാളികയിൽ വച്ചു് അപ്പമെടുത്തു വാഴ്ത്തി കണ്ടിച്ചപ്പോൾ അതു ശരീരമായിത്തീന്നു. താൻ കല്പിച്ച അതേവചനം തന്നെയാണു തന്റെ സ്ഥാനാപതിയായ പട്ടക്കാരൻ ഇവിടെ ഉപയോഗിക്കുന്നതു്. തന്മൂലം അതു കന്യാസ്ത്രീ അമ്മയുടെ ഉദരത്തിൽ നിന്നെടുത്ത ശരീരമാകുന്നു. ശരീരത്തിൽ നിന്നു രക്തം വേർപിരിയുകയില്ല. അകയാൽ മനുഷ്യ പുത്രൻ ഇവിടെയുണ്ടു് അവിടെയുമുണ്ടു്, ഭൂമിയിൽ മുഴുവനുമുണ്ടു്. ലോകാവസാനത്തോളം ഞാൻ നിങ്ങളോടുകൂടെയുണ്ടു് എന്നു പറഞ്ഞതു്—ഇതു കൊണ്ടു്—ഈ ശരീരം മൂലം ആണു്.

മാലാഖമാർ ഈ മനുഷ്യപുത്രന്റെ സന്നിധിയിൽ കാദീശു് എന്നു വാഴ്ത്തി സ്തുതിക്കുന്നു. ഇതു നിങ്ങൾ ഗ്രഹിക്കണം. മനുഷ്യപുത്രന്റെ സന്നിധിയിൽ ഇതുതന്നെ ചെയ്വാൻ നാമെല്ലാവരും ചുമതലപ്പെട്ടിരിക്കുന്നു.

തിരു ശരീര രക്തങ്ങൾ നമുക്കു ഭക്ഷണവും പാനീയവുമായി തന്നിരിക്കുന്നതെന്തിനു്? നമ്മെ തന്റെ സഹോദരന്മാരാക്കുന്നതിനാകുന്നു. ഒരുവൻ തന്റെ അപ്പന്റെ മകൻ ആകുന്നതു് അപ്പന്റെ രക്തം തന്നെ മകനിൽ ഉള്ളതുകൊണ്ടാണു്. യേശുമിശിഹായോടു നാം സംബന്ധികളാകുന്നതു തന്റെ രക്തം മൂലമാണു്. എന്റെ ശരീരം ഭക്ഷിക്കുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കും. ഒരുവൻ എന്റെ ശരീരം ഭക്ഷിക്കയും രക്തം കുടിക്കയും ചെയ്യുന്നില്ലെങ്കിൽ അവനു് "അവനിൽ തന്നെ ജീവനില്ല". അതിനാൽ കർത്താവിനോടു നമുക്കു ബന്ധമുണ്ടാകുന്ന

ത്തു തൻെറ തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നതു മൂലമത്രേ. തിരുശരീരരക്തങ്ങൾ ഉണ്ടാകുന്നതു് പള്ളിയിൽ ബലിപീഠത്തിൽവച്ചാണ്. ആചാര്യന്മാർ മൂലമാണ്. എന്നാൽ തിരുശരീരരക്തങ്ങൾ നാം സാധാരണയായി ഇവിടെത്തന്നെ വയ്ക്കുന്നില്ല. പിന്നെയോ നാം ഓരോരുത്തരും അനുഭവിക്കുന്നു. വി. കുർബാന അർപ്പിക്കുന്നതു് നാം അതു് അനുഭവിക്കുന്നതിനുവേണ്ടിയാണ്. അതുകൊണ്ടാണ് ഞങ്ങളുടെ കർത്താവായ യേശുമിശിഹാ ഞങ്ങൾ ഭക്ഷിച്ച നിൻെറ തിരുശരീരവും ഞങ്ങൾ പാനം ചെയ്ത നിൻെറ തിരു രക്തവും എന്നു വി. കുർബാനയുടെ അവസാനഭാഗത്തു നാം ചൊല്ലുന്നതു്. നാം തിരുശരീരരക്തങ്ങൾ അനുഭവിക്കുമ്പോൾ മനുഷ്യപുത്രനെ നാം നമ്മുടെ ഹൃദയത്തിലേക്കു ഉൾപ്രവേശിപ്പിക്കുന്നു. അതിനാൽ നാം ദൈവത്തിൻെറ ആലയങ്ങളായിത്തീരുന്നു. നാം ദൈവത്തിൻെറ ആലയങ്ങളാകുന്നു എന്നു് അപ്പോസ്തോലനും നമ്മെ അനുസ്മരിപ്പിക്കുന്നു. നമ്മുടെ ഉള്ളിലേക്കു വി. കുർബാനാനുഭവം മൂലം മനുഷ്യപുത്രൻ കടന്നിരിക്കുന്നതിനാൽ മാലാഖാമാർ അവിടെ തൻെറ അടുക്കലേക്കു വന്നു ശുശ്രൂഷിക്കാതിരിപ്പാൻ നിവൃത്തിയില്ല. അവർ വരുമ്പോൾ തങ്ങളുടെ യജമാനൻ മനുഷ്യഹൃദയമാകുന്ന സിംഹാസനത്തിൽ രാജാവിനെപ്പോലെ വാഴുന്നുവോ അതോ യഹൂദന്മാരാൽ പരിഹസിക്കപ്പെട്ട പ്രകാരം കാണുന്നുവോ? ഇതു നാം ചിന്തിക്കണം. മാലാഖാമാർ മനുഷ്യപുത്രൻെറ അടുക്കൽ സ്വർഗ്ഗത്തിലേക്കു കയറുകയും മനുഷ്യപുത്രൻെറ അടുക്കലേക്കു് മനുഷ്യഹൃദയങ്ങളിലേക്കു് ഇറങ്ങുകയും ചെയ്യുന്നുണ്ടു്. അവർ നാം ഓരോരുത്തരും മനുഷ്യപുത്രനോടു പെരുമാറുന്ന വിധത്തെപ്പററി സ്വർഗ്ഗത്തിൽ റിപ്പോർട്ടു ചെയ്യുന്നുണ്ടെന്നു നാം ഓർക്കണം. നമ്മുടെ ഹൃദയങ്ങളിൽ യഹൂദൻെറ ക്രൂശും ഗോഗുൽത്തായും അവർ കാണാതിരിക്കട്ടെ. പരിശുദ്ധന്മാരുടേയും അപ്പോസ്തോലന്മാരുടെയും സ്നേഹവും സേവനവും കാണണം. ലാസറിൻെറ ഭവനത്തിൽ ആ അനുഗ്രഹിക്കപ്പെട്ട കുടുംബം തങ്ങളുടെ സ്നേഹമേറിയ ഗുരുവിനെ സ്വീകരിച്ച നിലയിലുള്ള സ്വീകരണവും പെരുമാററവും അവർ കാണണം. മനുഷ്യൻെറ പുത്രൻ നമ്മിൽ വസിക്കയും അവിടെ മാലാഖാമാർ തന്നെ ശുശ്രൂഷിക്കയും പരിശുദ്ധ റൂഹായുടെ വ്യാപാരം നടക്കുകയും ചെയ്യുമ്പോൾ നാം ഭാഗ്യവാന്മാരാകുന്നു. അല്ലാത്തപക്ഷം അതു വലിയ ശിക്ഷാവിധിക്കു കാരണമായിത്തീരും. അയോഗ്യമായി ഈ ശരീരത്തിൽ നിന്നു ഭക്ഷിച്ചു കുടിക്കുന്നവർ കർത്താവിൻെറ തിരുശരീര രക്തങ്ങൾ തിരിച്ചറിയായ്കയാൽ താങ്ങൾക്കു ശിക്ഷാവിധിയെ ഭക്ഷിച്ചു കുടിക്കുന്നു എന്നു വി. പൗലൂസ് അപ്പോസ്തോലൻ പറയുന്നു.

നമ്മിൽ നടക്കുന്ന ഈ മഹത്തായ സംഗതി ഈ ദിവസങ്ങളിൽ നാം അറിയുന്നുണ്ടോ? മനുഷ്യൻ തൻെറ മാനത്തെ അറിയാതെ നശിച്ചു പോകുന്ന മൃഗത്തിനു തുല്യനായിത്തീർന്നു എന്നു ദാവീദു പറയുന്നു. ആകയാൽ നാം നമ്മിൽ വസിക്കുന്ന മനുഷ്യപുത്രനെ ക്രൂശിക്കരുതു്, ദൈവത്തിൻെറ പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കയും അരുതു്. താൻ മുള്ളുകളുടെ ഇടയിൽ വീണ വിത്തുപോലെ ഞെരുക്കപ്പെടുവാൻ ഇടയാകരുതു്. നമ്മുടെ ഹൃദയം മുള്ളുംപറക്കാരയും നിറഞ്ഞതോ അതോ കർത്താവിനു വേണ്ടി സജ്ജമാക്കപ്പെട്ടു വിരിച്ചൊരുക്കിയ മാളികമുറിയോ? കുറുനരികൾക്കു കുഴിയും ആകാശത്തിലെ പക്ഷികൾക്കു കൂടുമുണ്ടു്, മനുഷ്യപുത്രനോ തല ചായിപ്പാൻ ഇടമില്ലാതെ ഹൃദയത്തിൽ ഒരു കാരാഗൃഹവാസിയെപ്പോലെ ആയിത്തീരാൻ ഇടയാകരുതു്. ഇന്നിടത്തു് ഇന്നാരു നിൻെറ പുത്രനെ ആശ്വസിപ്പിച്ചു എന്നല്ലാതെ ഇന്നാരു് പരിഹസിച്ചു, ക്രൂശിച്ചു എന്നിപ്രകാരം മാലാഖാമാർ തൻെറ പിതാവിൻെറ അടുക്കൽ റിപ്പോർട്ടു ചെയ്യാൻ ഇടയാകരുതു്. സമയം വരുന്നു. പ്രതിഫലം വരുന്നു എന്നു് ഓർത്തുകൊള്ളണം.

താൻ സ്വർഗ്ഗാരോഹണം ചെയ്തു. പിശാചിൻെറ അടിമയായിരുന്ന നമ്മെ തനിക്കു അടിമപ്പെടുത്തി. താൻ അടിമപ്പാടിനെ അടിമയാക്കി ഉയരത്തിലേക്കു കയറി മനുഷ്യർക്കു് ദാനങ്ങളെ കൊടുത്തു എന്നു സങ്കീർത്തനക്കാരൻ പറയുന്നു. പരിശുദ്ധാത്മാവിനെ തരുവാനാണു താൻ പോയതു്.

ഇന്നു ക്രിസ്ത്യാനികൾ—ആ പേരു സ്വീകരിച്ചിട്ടും—പ്രവൃത്തിയില്ലാതെ ദുഷിച്ചിരിക്കുന്നു, ഹന്നാനും കയ്യാപ്പായും പ്രധാനാചാര്യന്മാരായിട്ടും ദുഷിച്ചുപോയതുപോലെ. എത്ര ഭയങ്കരം. അവർ എന്തു ചെയ്തു? സത്യത്തെ നിരസിക്കയും ദൈവത്തെ കൊല്ലുകയും, അസത്യം പുലർത്താൻ ഉൽസാഹിക്കയും ചെയ്തു. അതുപോലെയുള്ളവരായിത്തീരരുതു്!

Notes taken by T·V·G·

(1....ാംപേജിൽനിന്നു തുടർച്ച)
ദ്യഭ്യാസ പരവുമായ പ്രവർത്തനങ്ങളും നടത്തേണ്ട തുണ്ട്. ഇപ്രകാരമുള്ള പ്രവർത്തനങ്ങൾക്കുവേണ്ടി സഭാകേന്ദ്രത്തെ ശക്തിപ്പെടുത്തേണ്ടതാണ്. കാതോലിക്കാ ദിനത്തിൽ ഓരോ ഗൃഹനായകനും തന്റെ പ്രതിദിന ശരാശരിവരുമാനം കാണിക്കയായി സഭയ്ക്കു സമർപ്പിക്കണം എന്നത്രേ പരിശുദ്ധകാതോലിക്കാബാവാ തിരുമേനി കല്പിച്ചിട്ടുള്ളത്. കല്പനാനുസരണം സംഭാവനകൾ എല്ലാവരും ചെയ്യുമെങ്കിൽ സഭാപ്രവർത്തനങ്ങൾ മുമ്പോട്ടു കൊണ്ടുപോകാൻ സാധിക്കുന്നതാണ്. കാതോലിക്കാദിനം നമ്മുടെ സഭാസ്നേഹവും കാതോലിക്കാ സിംഹാസനത്തോടും പ. കാതോലിക്കാബാവാ തിരുമേനിയോടുമുള്ള ഭക്തിയും പ്രവൃത്തിരൂപത്തിൽ പ്രദർശിപ്പിക്കുന്നതിനുള്ള അവസരമായി പ്രയോജനപ്പെടുത്തുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

# നിര്യാതനായ ശ്രീ. ഇ. ജോൺപീലിപ്പോസ്

മലങ്കരസഭാ മാനേജിംഗ് കമ്മററി മെംബർ, കാതോലിക്കേററ് കോളജ് ഗവേർണിംഗ് ബോർഡുമെംബർ, സഭാസമാധാന പ്രവർത്തകൻ എന്നീ വിവിധനിലകളിൽ നിസ്വാർത്ഥമായ സമുദായ സേവനം അനുഷ്ഠിച്ചു വന്ന ഇലഞ്ഞിക്കൽ ശ്രീ ഇ. ജോൺ പീലിപ്പോസ് ഫെബ്രുവരി 23-ാംനു ഉദരസംബന്ധമായ രോഗംമൂലം മദ്രാസിൽ വച്ചു കർത്താവിൽ നിദ്രപ്രാപിച്ചു. പരേതന്റെ മൃതശരീരം മദ്രാസിൽനിന്നും സ്വദേശമായ നിരണത്തു കൊണ്ടുവന്നു പരിശുദ്ധ കാതോലിക്കാ ബാവാതിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലും ശേഷം അഭിവന്ദ്യ തിരുമേനിമാരുടെ സഹകരണത്തിലും പട്ടക്കാരും ജനങ്ങളുമായ ഒരു വലിയ ജനക്കൂട്ടത്തിന്റെ സാന്നിദ്ധ്യത്തിലും ഫെ. 25 -ാംനു- നിരണം പള്ളി സിമിററിയിൽ പ്രത്യേകം സജ്ജമാക്കപ്പെട്ട കല്ലറയിൽ സംസ്കരിക്കപ്പെട്ടു.

മി. ജോൺപീലിപ്പോസിന്റെ നിര്യാണം മൂലം മലങ്കര സഭയുടെ ഒരു അരുമസന്താനവും, ഭാരതത്തിലെ ഒരു ഉത്തമ പൗരനും, തിരു—കൊച്ചിയുടെ ഒരു അഭിവന്ദ്യ നേതാവുമാണ് നഷ്ടപ്പെട്ടിരിക്കുന്നതു്. മഹാത്മാഗാന്ധി, ജവഹരലാൽ നെഹ്റു തുടങ്ങിയ ഭാരതനേതാക്കന്മാർ ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനു വേണ്ടി പോരാടിക്കൊണ്ടിരുന്ന കാലയളവിൽ അവരുടെ അനുഗ്രഹാശ്ശിസ്സുകളോടുകൂടി തിരുവിതാംകൂറിന്റെ രാഷ്ട്രീയ സ്വാതന്ത്ര്യത്തിനുവേണ്ടി അക്ഷീണം പോരാടുകയും യാതനകൾ സഹിക്കയും ചെയ്ത ശ്രീ ഇ. ജോൺ പീലിപ്പോസിന്റെ വേർപാട് കോൺഗ്രസ് അണികളിൽ ഒരു വലിയ വിടവുതന്നെ സൃഷ്ടിച്ചിട്ടുണ്ട്. സേവനമായിരുന്നു ശ്രീ പീലിപ്പോസിന്റെ ജീവിതലക്ഷ്യം.രാഷ്ട്രീയമായിട്ട് അദ്ദേഹം നിർവ്വഹിച്ചിട്ടുള്ള സേവനങ്ങൾ നിരവധിയായിരിക്കുന്നതോടൊപ്പം നമ്മുടെ സമുദായത്തിനു വേണ്ടി അദ്ദേഹം അനുഷ്ഠിച്ചിട്ടുള്ള സേവനങ്ങളും അമൂല്യങ്ങളാണ്.


ശ്രീ ഇ. ജോൺ ഫിലിപ്പോസ്

പത്തനംതിട്ട കാതോലിക്കേററ് കോളേജ് ശ്രീ. ഇ. ജോൺ പീലിപ്പോസിന്റെ നിസ്തുല്യ പരിശ്രമഫലമായിട്ടാണ് സ്ഥാപിതമായതു്. അനേകരും തങ്ങളുടെ പണവും സമയവും കോളജ് പണിക്കുവേണ്ടി ചെലവഴിച്ചിട്ടുണ്ട് എന്ന വസ്തുത ഇവിടെ വിസ്മരിക്കയല്ല ചെയ്യുന്നതു്. കുബേരകുചേലഭേദമെന്യേ നമ്മുടെ സമുദായാംഗങ്ങളെ വീടാംപ്രതി കയറിനടന്നു കണ്ടു് വിനീതവും മധുരതരവുമായ ഭാഷയിൽ ആവശ്യം പറഞ്ഞു പണം പിരിക്കുന്നതിലും ഗവണ്മെൻറിൽ നിന്നും വേണ്ട അനുകൂല്യങ്ങൾ യഥാസമയം, വേണ്ടവണ്ണം സമ്പാദിക്കുന്നതിലും ശ്രീ. ഇ. ജോൺ പീലിപ്പോസിന്റെ കഴിവും സ്വാധീനവും

അത്യധികം പ്രയോജനപ്പെട്ടു. സ്വന്തആരോഗ്യത്തെയും സുഖത്തെയും ലേശം പോലും പരിഗണിക്കാതെയാണ് അദ്ദേഹം കോളേജിനുവേണ്ടി പരിശ്രമിച്ചതു്. ഊണും ഉറക്കവുമില്ലാതെ ശ്രീ പീലിപ്പോസു് പ്രവർത്തിച്ചതിന്റെഫലം അദ്ദേഹത്തിനു കാണാൻ സാധിച്ചു. കോളേജ് ആരംഭിച്ചു, രാജപ്രമുഖൻ തിരുമേനി അതിന്റെ ഉൽഘാടനം കല്പിച്ചു നിർവ്വഹിച്ചു. തുടർന്നു കോളേജിന്റെ ഭരണസമിതിയിൽ അംഗമായിരിക്കാൻ ക്ഷണിക്കപ്പെട്ടപ്പോൾ ശ്രീ ജോൺ പീലിപ്പോസു് തന്റെ സഹജമായ വിനയംമൂലം അങ്ങേ അററം വിസമ്മതിക്കയാണുണ്ടായതു്. എന്നാൽ ആ സേവന വ്യഗ്രനെ മാററി നിർത്തിയിട്ടുണ്ടോ കമ്മററി രൂപവൽക്കരിക്കുന്നു. തിരുമേനിമാരുടെ കല്പനയ്ക്കു അദ്ദേഹം കീഴ്‌പെട്ടു് അംഗത്വം സ്വീകരിക്കയാണുണ്ടായതു്. പത്തനംതിട്ട കോളേജിനോടനുബന്ധിച്ചു് ശ്രീ പീലിപ്പോസിനു് ഉചിതമായ ഒരു സ്മാരകം ഉണ്ടാക്കേണ്ടതാണെന്നു ഞങ്ങൾ ചുമതലക്കാരെ ഉദ്ബോധിപ്പിച്ചു കൊള്ളട്ടെ. അതുപോലെതന്നെ നമ്മുടെ ഇടവകകളിലെയുവജനങ്ങളെ സംഘടിപ്പിച്ചു് യുവജനപ്രസ്ഥാനം ശക്തിപ്പെടുത്തണമെന്നു് അദ്ദേഹം ആഗ്രഹിക്കുകയും അതു് ഈ ആണ്ടിൽ തന്നെ വേണമെന്നു നിർബന്ധിക്കയും ചെയ്തതിന്റെ ഫലമായിട്ടാണു് കേന്ദ്രത്തിൽ ഒരു ഫുൾടൈം സെക്രട്ടറിയെ നിയമിച്ചു് യുവജന പ്രസ്ഥാനം സംബന്ധിച്ച പ്രവർത്തനങ്ങളാരംഭിച്ചിട്ടുള്ളതു്. മലങ്കരസഭയുടെ ശോഭനമായഭാവിക്കുവേണ്ടി അദ്ദേഹം നിരന്തരം കാംക്ഷിച്ചുകൊണ്ടിരുന്നു. "നിങ്ങളുടെ ഇടയിൽ ഒരു ദരിദ്രനും ഉണ്ടായിരിക്കരുതു്." എന്ന അപ്പോസ്തോലവചനം സാർത്ഥകമാകുമാറു് സഭാംഗങ്ങളുടെ സാമൂഹ്യസ്ഥിതി ഉയർത്തുന്നതിനുവേണ്ടി അദ്ദേഹം ആഗ്രഹിക്കുകയും ആലോചിക്കുകയും ചെയ്തതിന്റെ ഫലമായി കിടപ്പിടമില്ലാത്തവർക്കു് അതുണ്ടാക്കികൊടുക്കത്തക്കവണ്ണം നമ്മുടെ സഭയുടെ ആഭിമുഖ്യത്തിൽ ഒരു ഭൂദാനപ്രസ്ഥാനം ആരംഭിക്കുന്നതിനെപ്പററി ഇതെഴുതുന്ന ആളുമായി അദ്ദേഹം ഒരിക്കൽ സംസാരിക്കയുണ്ടായി. അദ്ദേഹം ജീവിച്ചിരുന്നെങ്കിൽ തീർച്ചയായും അതിലേക്കുപ്രായോഗികമായ പരിപാടികളുമായി മുമ്പോട്ടിറങ്ങിയേനേ. ശ്രീ. ജോൺ പീലിപ്പോസിന്റെ സഭാ സേവനവ്യഗ്രത അദ്ദേഹത്തിന്റെ സന്താനങ്ങൾക്കും മാർഗ്ഗദർശകമായിരിക്കുമെന്നുള്ളതിൽ സംശയിപ്പാനില്ല. ശ്രീ ജോൺപീലിപ്പോസ് മഹാനായ ഒരു പിതാവിന്റെ മഹാനായ പുത്രനായിരുന്നു. ഇലഞ്ഞിക്കൽ ജോൺവക്കീലിന്റെ നാമം മലങ്കരസഭാചരിത്രത്തിൽ എക്കാലവും രേഖപ്പെട്ടു കിടക്കത്തക്കവണ്ണം അദ്ദേഹം തീക്ഷ്ണതയോടു കൂടി സഭയെ സ്നേഹിക്കയും, സഭയുടെ സ്വാതന്ത്ര്യത്തിനും സമുദായോന്നമനത്തിനും വേണ്ടി പ്രവർത്തിക്കയും ചെയ്തു. അദ്ദേഹത്തിന്റെ അരുമസന്താനമായ ശ്രീ ജോൺ പീലിപ്പോസ് ആ പിതാവിന്റെ കാലടികളെ പിന്തുടരുകയും അപ്രകാരം നമ്മുടെ സമുദായരംഗത്തു് ഉന്നതവും ഉത്തമവുമായ ഒരു സ്ഥാനം പ്രാപിക്കയും ചെയ്തിട്ടുണ്ടു്. ഇന്നത്തെ യുവജനങ്ങൾക്കു ബാപ്പുവിന്റെ സേവനസ്വഭാവം മനസ്ഥിതിപ്രചോദനം നൽകാതിരിക്കയില്ല.

ശ്രീ. ജോൺപീലിപ്പോസിന്റെ ജീവിതകാലം പ്രവർത്തനനിരതമായിരുന്നു. അദ്ദേഹം പ്രവർത്തിച്ചു. അദ്ദേഹത്തിന്റെ യശസ്സ് ശേഷിപ്പിച്ചിട്ടു് അദ്ദേഹം കടന്നുപോയി. അതും ഭാഗ്യകരമായ ഒരു കടന്നുപോക്കായിരുന്നു. മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താതിരുമേനി ബാംഗ്ളൂരിൽ നിന്നു് അയച്ചുതന്നിട്ടുള്ള ഒരു കത്തിൽ നിന്നും ഒരു ഭാഗം ഉദ്ധരിച്ചുകൊള്ളട്ടെ; "ഒരാഴ്ച മുഴുവനും ബാപ്പുവിന്റെ രോഗവും മരണവും പ്രമാണിച്ചു നാം മദ്രാസിൽ ആയിരുന്നു. ബാപ്പുവിനു് അനുഗ്രഹിക്കപ്പെട്ട മരണമാണുണ്ടായതു്. ദിവസം ഒന്നുരണ്ടുപ്രാവശ്യമെങ്കിലും നാം ആശുപത്രിയിൽ പോകുകയും ടിയാന്റെ അടുക്കൽ പ്രാർത്ഥനകൾ നടത്തുകയും ചെയ്യുപോന്നു. ധാരാളം സമയം പ്രാർത്ഥനയ്ക്കു് ബാപ്പുവും ഞങ്ങളെല്ലാവരും ചെലവിടുക പതിവായിരുന്നു. നാം മദ്രാസിൽ എത്തിയതിന്റെ അടുത്ത ദിവസവും അദ്ദേഹത്തിന്റെആഗ്രഹപ്രകാരം നാം തന്നെ കുർബാന ചൊല്ലുകയും കൊടുക്കുകയും ചെയ്തു. ബാപ്പുവിന്റെ മരണം ഈ ഘട്ടത്തിൽ നമ്മുടെ സഭയ്ക്കു് ഒരു തീരാനഷ്ടം തന്നെ."

പരേതന്റെ ആത്മാവിനു ഞങ്ങൾ നിത്യശാന്തിയെ പ്രാർത്ഥിക്കുകയും അദ്ദേഹത്തിന്റെ ബന്ധുമിത്രാദികളോടുള്ള അനുശോചനം രേഖപ്പെടുത്തുകയും ചെയ്തുകൊള്ളുന്നു.

---

# കാതോലിക്കാദിനാചരണം.

കാതോലിക്കേററ് ആപ്പീസിൽനിന്നും അറിയിക്കുന്നത്:—

ഇക്കൊല്ലവും വലിയ നോമ്പിലെ മുപ്പത്താറാം ഞായറാഴ്ച അതായത് ഈ മാസം 27-ാം തീയതി നമുക്കു കാതോലിക്കാ ദിനമാണല്ലോ. കാതോലിക്കാദിനം പൌരസ്ത്യ ഓർത്തഡോക്സ് സഭയ്ക്കു് ഒരു ശുഭദിനമാണ്. നമ്മുടെ സഭയുടെ പരമാധികേന്ദ്രമായ കാതോലിക്കാ സിംഹാസനം മലങ്കരയിലേക്കു മാററി സ്ഥാപിച്ചതിന്റെ മധുരസ്മരണയെ നില നിർത്തുന്ന ഈ മംഗളദിനം നമുക്ക് ഒരു പെരുനാൾതന്നെയാണ്. ഈ സുദിനത്തിൽ നമുക്കു ലഭിച്ചിട്ടുള്ള മഹത്തായ നേട്ടങ്ങൾക്കുവേണ്ടി കാരുണ്യവാനായ ദൈവത്തെ നാം ഭയഭക്തിപൂർവ്വം സ്തുതിക്കണം; നമുക്കു നേതൃത്വം നൽകിയ അഭിവന്ദ്യ പിതാക്കന്മാരേയും സമുദായ നേതാക്കന്മാരേയും നാം സ്മരിക്കുകയും ചെയ്യണം. നാമേവരും ആബാലവൃദ്ധം എന്നാളും പൌരസ്ത്യ കാതോലിക്കാ സ്ഥാപനത്തിൻകീഴിൽ അണിനിരന്നു സഭയുടെ പുരോഗമനത്തെ ലക്ഷ്യമാക്കി സംഘടിതമായി അക്ഷീണം പ്രയത്നിക്കുമെന്ന് ദൃഢവ്രതം ചെയ്യുന്നതിനും ഈ ശുഭദിനം വിനിയോഗിക്കാവുന്നതാണ്. അതിലേക്ക് ഓരോ ഇടവകയും തനിച്ചോ, സൗകര്യമുള്ളപക്ഷം രണ്ടും മൂന്നും ഇടവകകൾ ഒരുമിച്ചോ പൊതുയോഗങ്ങൾ കൂടണം. പൊതുയോഗങ്ങൾ, കാതോലിക്കാ സിംഹാസനം, സഭാദശവൽസര പുരോഗമന പദ്ധതികൾ, ആദിയായ വിഷയങ്ങളെപ്പററി സഭാംഗങ്ങൾക്കു ശരിയായ വിവരങ്ങൾ നൽകുന്നതിനും കാതോലിക്കാ സിംഹാസനത്തിൽ ഇപ്പോൾ വാണരുളുന്ന വ. പിതാവിനു ഭാവുകങ്ങൾ നേരുന്നതിനും തിരുമനസ്സിലെ നേർക്കുള്ള ഭക്ത്യാദരവുകൾ രേഖപ്പെടുത്തി സന്ദേശങ്ങൾ അയക്കുന്നതിനും ഉപയോഗിക്കുന്നത് ഉചിതമായിരിക്കും.

കാതോലിക്കാ ദിനാചാരണത്തോടനുബന്ധിച്ച് പതിവുപോലെ പണപ്പിരിവു നടത്തുന്നുണ്ടല്ലോ. ഈ പണപ്പിരിവു കിതോലിക്കാദിനത്തിൽ പൂർത്തിയാക്കണമെന്നാണ് നിശ്ചയിച്ചിട്ടുള്ളത്. പണപ്പിരിവിനുള്ള ഫാറങ്ങളും കവറുകളും സമുദായ ആഫീസിൽനിന്നും മെത്രാസന ആഫീസുകൾ വഴി പള്ളികൾക്ക് അയച്ചിട്ടുണ്ട്. അവ എല്ലാ പള്ളികളിലും ഇപ്പോൾ കിട്ടിയിരിക്കണം. എതെങ്കിലും പള്ളിയിൽ കവറുകളും ഫാറങ്ങളും ഇതുവരേയും കിട്ടിയിട്ടില്ലാത്തപക്ഷം വിവരം മെത്രാസന ആപ്പീസിലോ സമുദായ ആപ്പീസിലോ ഉടനെതന്നെ അറിയിക്കേണ്ടതാണ്. കവറുകൾ എല്ലാ ഗൃഹനായകന്മാർക്കും യഥാസമയം എത്തിച്ചുകൊടുക്കാൻ ശ്രദ്ധിക്കണം. കവറുകൾ വിതരണം ചെയ്യുന്നതിലേക്ക് ഇടവക കമ്മററിക്കാരേയോ, യുവജനസമാജാംഗങ്ങളേയോ നിയോഗിക്കുന്നതു കൊള്ളാം. അവ വിതരണം ചെയ്യുന്നതോടൊപ്പം പിരിവുലിസ്റ്റിൽ കവറുകളുടെ ക്രമനമ്പരും അവ ഏററുവാങ്ങുന്ന ഗൃഹനായകന്മാരുടെ പേരുകളും വിലാസവും എഴുതി ചേർക്കേണ്ടതാണ്. ഗൃഹനായകന്മാർ കവറുകൾ വാങ്ങിച്ചശേഷം അവരവരുടെ ശരാശരി പ്രതിദിന വരുമാനത്തിൽ കുറയാത്ത തുകകൾ കവറുകളിൽ നിക്ഷേപിക്കണം. നിക്ഷേപിക്കുന്ന തുക എത്രയെന്ന് അതതു കവറുകളുടെ പുറത്ത് എഴുതുകയും ചെയ്യണം. മാർച്ച് 27-ാം തീയതിക്കു മുൻപായിത്തന്നെ കവറുകൾ തിരിച്ചു വാങ്ങിക്കുകയും സംഭാവനകൾ പിരിവുലിസ്റ്റിൽ അപ്പോഴപ്പോൾ വരവു വയ്ക്കുകയും ചെയ്യണം. വിതരണം ചെയ്തിട്ടുള്ള കവറുകൾ എല്ലാം തിരിച്ചു വാങ്ങിക്കേണ്ടതാണ്. ഏതെങ്കിലും കവറുകൾ നഷ്ടപ്പെട്ടു പോകയോ, കിട്ടാതിരിക്കയോ ചെയ്താൽ ആ വിവരം പിരിവുലിസ്റ്റിൽ രേഖപ്പെടുത്തേണ്ടതാകുന്നു. മാർച്ച് 27-ാം തീയതികൊണ്ടു പിരിവു പൂർത്തിയാക്കിയ ശേഷം ലിസ്റ്റുകളിൽ ആകെത്തുക കൂട്ടിയിടുകയും പിരിച്ച സംഖ്യകൾ മാർച്ച് 28-ാം തീയതിതന്നെ വ. ബാവാതിരുമനസ്സിലേക്ക് അയച്ചുകൊടുക്കുകയും ചെയ്യണം. ലിസ്റ്റുകൾ സമുദായ ആപ്പീസിലേക്കും അയക്കണം. പിരിവു പണം മണിഓർഡറായി അയയ്ക്കുമ്പോൾ മണിഓർഡർ കൂപ്പണിൽ പള്ളിയുടെ പേരും, വികാരിയുടെ പേരും, മേൽവിലാസവും, അയയ്ക്കുന്ന തുകയും, ആ തുക ഏതു ഇനത്തിൽ പെട്ടതെന്നും വ്യക്തമായി രേഖപ്പെടുത്തേണ്ടതാകുന്നു. പണം ചെക്കായോ ഡ്രാഫ്ററായോ അയയ്ക്കുമ്പോൾ ഈ വിവരങ്ങൾ സംബന്ധിച്ച ഒരു കുറിപ്പും അയച്ചിരിക്കേണ്ടതാണ്. ഈ വിവരങ്ങൾ യഥാകാലം അറിയിക്കാതിരുന്നാൽ പണം കണക്കിൽ വരവുവക്കുന്നതിനും രസീതുകൾ അയച്ചുതരുന്നതിനും പ്രയാസം നേരിടുമെന്നുള്ളതുകൊണ്ട് ഇക്കാര്യത്തിൽ ബ. വികാരി അച്ചന്മാർ പ്രത്യേകം ശ്രദ്ധിക്കണമെന്ന് അപേക്ഷിക്കുന്നു. പിരിവുകണക്ക്

പ്രസിദ്ധപ്പെടുത്തുമ്പോൾ, അതോടുകൂടി ഓരോ പള്ളിയിൽനിന്നും കിട്ടുന്ന പിരിവുലിസ്റ്റുകളുടെ കോപ്പികൾ സമുദായ ആപ്പീസിൽ തയ്യാറാക്കി ആഫീസുമുദ്ര വച്ച്, പള്ളിനോട്ടീസ് ബോർഡിൽ പ്രസിദ്ധപ്പെടുത്തുന്നതിനു് അതതു പള്ളിക്കു് അയച്ചു തരുന്നതായിരിക്കും.

ഇക്കൊല്ലം മൊത്തം മുപ്പതിനായിരം രൂപാ പിരിച്ചെടുക്കേണ്ടിയിരിക്കുന്നു. മെത്രാസനവിഹിതത്തിനു പതിനായിരം രൂപയും അരമനച്ചെലവിനു ആറായിരം രൂപയും വൈദികസിമ്മനാരിക്കു് അയ്യായിരം രൂപയും സമുദായ ആപ്പീസിനു മൂവായിരത്തിഅഞ്ഞൂറുരൂപയും പുരോഗമന പദ്ധതികൾക്കു് അയ്യായിരത്തിഅഞ്ഞൂറുരൂപയും നീക്കിവക്കുന്നതിനുമാത്രമേ ഈ തുക മതിയാകയുള്ളൂ. മേൽ പ്രസ്താവിച്ച ചെലവുകൾ അത്യാവശ്യ ചെലവുകളാണെന്നും ചെലവുകൾക്കുള്ള സംഖ്യ പിരിഞ്ഞു കിട്ടാത്തപക്ഷം നമ്മുടെ പല പ്രധാന പ്രവർത്തനങ്ങളും സ്തംഭിച്ചു പോകാൻ ഇടയുണ്ടെന്നും അറിയിച്ചുകൊള്ളട്ടെ. അതുകൊണ്ടു് ഈ ആണ്ടത്തെ പിരിവു് പൂർവാധികം വിജയപ്രദമാക്കാൻ എല്ലാവരും അത്യുൽസാഹം ചെയ്യണമെന്നും മൊത്തം മുപ്പതിനായിരം രൂപാ പിരിയത്തക്കവണ്ണം ഗൃഹനായകന്മാർ കൈതുറന്നു് സംഭാവന ചെയ്യണമെന്നും അഭ്യർത്ഥിച്ചുകൊള്ളുന്നു.

## കാതോലിക്കാദിനം—ആരാധന

### പ്രാരംഭപ്രാർത്ഥന.

+ പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി. ബലഹീനരും പാപികളുമായ ഞങ്ങളുടെ മേൽ അനുഗ്രഹങ്ങളും മനോഗുണവും എന്നേക്കും രണ്ടുലോകങ്ങളിലും ചൊരിയപ്പെടുമാറാകണമേ.

ദീർഘദർശിമാർ മൂലം തന്റെ സഭയെ പണിയുകയും ശ്ലീഹന്മാർ മൂലം അതിന്റെ പണി പൂർത്തിയാക്കുകയും സ്വ ജാതികളെയും പുറജാതികളെയും അതിലേക്കു ക്ഷണിക്കുകയും ചെയ്ത കർത്താവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു. തന്റെ കൃപയാൽ അതിൽ വസിക്കുകയും സ്വർഗ്ഗീയ ഐശ്വര്യങ്ങളാൽ അതിനെ സമ്പന്നയാക്കുകയും മേല്പട്ടക്കാരാലും പട്ടക്കാരാലും ശെമ്മാശന്മാരാലും അതിനെ അലങ്കരിക്കുകയും ചെയ്യുന്ന കർത്താവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു. കർത്താവേ, നിന്റെ കുരിശുമരണത്തിന്റെ പുണ്യമുള്ള രക്തത്താൽ നീ രക്ഷിച്ചിട്ടുള്ള നിന്റെ സഭയുടെ പ്രജകളെ കാത്തുകൊള്ളണമേ. അതിനെ മേയ്ക്കുകയും ഭരിക്കുകയും ചെയ്യുന്ന മഹാപുരോഹിതനും ശേഷം മേല്പട്ടക്കാർക്കും പട്ടക്കാർക്കും നിന്റെ ജ്ഞാനം നീ നൽകണമേ. കർത്താവേ, നിന്റെ സ്നേഹത്തെ നിന്റെ സഭയിൽ നീ കലർത്തണമേ. കലഹങ്ങളും തർക്കങ്ങളും അതിൽ നിന്നു നീക്കി നിന്റെ സമാധാനത്തെ അതിൽ നിലനിർത്തണമേ. ഞങ്ങളുടെ കർത്താവും എന്നേക്കും ഞങ്ങളുടെ ദൈവവുമായുള്ളോവേ ഞങ്ങളെല്ലാവരും ഏക യോജിപ്പോടെ നിനക്കു സദാ സ്തുതിയും സ്തോത്രവും സമർപ്പിക്കുമാറാകണമേ, മോറാൻ വാലോഹാൻല് ഒൽമീൻ—ആമ്മീൻ.

### കുക്കിലിയോൻ

(ബോക് ന് ദാക്കാർ എന്ന മട്ടിൽ)

ഞങ്ങൾ തന്നരികളെ വെല്ലും നിന്നാൽ—
ഹാലേലുയ്യാ—തവനാമാലവരെമർദ്ദിക്കും
ദ്വേഷിതരിൽ നിന്നെങ്ങളെ വീണ്ടു—
ഹാലേലുയ്യാ—നാണിപ്പിച്ചു വൈരികളെയും—

+ബാറെക്മോർ. ശു.+ മെ.

സ്ളീ—ബാ വിജയിപ്പൂ—ജയിപ്പൂ
സ്ളീബാ വൈരികളെ വെന്നു
സ്ളീബായിൽ വിശ്വാസികളിൽ—
സ്ളീബാ കോട്ടയതാ—ക—ട്ടെ
സുബ്‌മൻകാ—ലൊസ്: കുറിയേ—ലാ-യിസോൻ

പ്രുമിയോൻ—നാമെല്ലാവരും നമസ്കരിച്ചു കർത്താവിനോട്ടു് അനുഗ്രഹങ്ങളും മനോഗുണവും യാചിക്കണം. അനുഹിക്കുന്നവനായ കർത്താവേ........സ്തുതിയും സ്തോത്രവും........

മനുഷ്യമക്കളെ ദൈവമക്കളാക്കിത്തീർപ്പാൻ മനുഷ്യാവതാരം ചെയ്തവനും, തന്റെ സുവിശേഷം പ്രസംഗിക്കുന്നതിനായി തന്റെ ശ്ളീഹന്മാരെ ശക്തിപ്പെടുത്തിയവനും, അവരിൽ മാർതോമ്മായെ ഈ ദേശത്തേക്കു് അയച്ചവനും അവൻ മുഖാന്തരം സത്യ ആരാധന ഞങ്ങളെ പഠിപ്പിച്ചവനും ആയി ഞങ്ങളുടെ കർത്താവും രക്ഷിതാവും മഹാപുരോഹിതനുമായ തനിക്കു് ഈ നേരത്തിലും ........ ........................................

സെദറാ—ലോകത്തിന്റെരക്ഷകനാകുന്ന ഞങ്ങളുടെ ദൈവമായ യേശുമിശിഹാ, വിശ്വാസമാകുന്നപാറമേൽ നിന്റെ സഭയെ നീ പണിയുകയും നിന്റെ വാസത്തിനുള്ള ആലയമായി അതിനെ നീ ആക്കിത്തീർക്കുകയും ചെയ്തു. ദീർഘദർശിമാരിൽ മുമ്പനായ മൂശ കൂടാരം മൂലം അതിനെ രൂപീകരിച്ചു. ദാവീദു് അതിന്റെ അഴകിനെ ഘോഷിച്ചു. ഏശയാ അതിന്റെ ദൃഷ്ടാന്തത്തെ ഉപമി

ച്ചു. ഹസ്സൂിയേൽ അവൻെറ ദർശനങ്ങളാലും സ്തുറിയാ മഹത്വവചനങ്ങളാലും അതിനെ ഉദാഹരിച്ചു. ഞങ്ങളുടെ കർത്താവേ, മുൾകിരീടംമൂലം അതിനെ നീ വിവാഹം ചെയ്യുകയും കുരിശിന്മേലുള്ള തിരുബലിയാൽ അതിനെ നീ രക്ഷിക്കുകയും ചെയ്യു. നിൻെറ തിരുശരീരരക്തങ്ങളാൽ അതിനെ നീ പോഷിപ്പിക്കുകയും നിൻെറ പരിശുദ്ധാത്മാവിനാൽ അതിനെ നീ ശക്തിപ്പെടുത്തുകയും ചെയ്തു. അതു് അലംകൃതകൊട്ടാരവും മഹിമയേറിയ കപ്പലും സുസ്ഥിരഗ്രാമവും ശ്രേഷ്ഠപട്ടണവും ആയി നിലകൊള്ളുന്നു. ആകയാൽ കർത്താവേ, നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു. നാനാ ഭാഗങ്ങളിലുള്ള നിൻെറ സഭയെ നീ ഓർത്തുകൊള്ളണമേ. കരുണയോടെ അതിനെ കടാക്ഷിക്കണമേ. സത്യവിശ്വാസമാകുന്ന പാറമേൽ അതിനെ നിലനിർത്തണമേ. നാശകരമായ സകല വിശ്വാസവിപരീതങ്ങളിൽനിന്നും അതിനെ കാത്തുകൊള്ളണമേ, വിശുദ്ധ മാമോദീസായുടെ മക്കളായ എല്ലാ വിശ്വാസികളെയും രക്ഷാകരമായ സ്ളീബായുടെ കൊടിക്കീഴിൽ സംരക്ഷിക്കുകയും അജ്ഞാനാന്ധകാരത്തിൽ വസിക്കുന്നവരെ അതിൻെറ പ്രകാശത്തിലേക്കു് ആകർഷിക്കുകയും ചെയ്യണമേ.

കർത്താവേ, നിൻെറ ശിഷ്യനായ മാർത്തോമ്മാശ്ളീഹാമൂലം ജാതികളുടെ ഈ ദേശത്തു നീ സ്ഥാപിച്ചിട്ടുള്ള ഞങ്ങളുടെ സഭയെ ഞങ്ങൾ തിരുസന്നിധിയിൽ ഇപ്പോൾ പ്രത്യേകം ഓർക്കുന്നു. വിശുദ്ധ ആരാധന ക്രമമായി നടത്തപ്പെടുന്നതും സത്യവിശ്വാസത്തെ പൂർണ്ണമായി ഉപദേശിക്കുന്നതും ആയ ഈ സഭയെ ഇന്നയോളം നീ നിലനിർത്തിയിരിക്കുന്നതിനായി നിന്നെ ഞങ്ങൾ സ്തുതിക്കുന്നു. അപ്രാപ്തിമൂലമോ അലസതമൂലമോ ഞങ്ങളുടെ പൂർവ്വികന്മാരും ഞങ്ങളും ജീവിതപരമായും സുവിശേഷപരമായും നിൻെറ ദിവ്യ ആദർശത്തെ യഥായോഗ്യം നിവർത്തിക്കാതിരുന്ന അപരാധങ്ങൾ ക്ഷമിക്കേണമേ. ഇപ്പോഴും കർത്താവേ അതിനു നേരിട്ടുകൊണ്ടിരിക്കുന്ന ഉപദ്രവങ്ങളിൽ നിന്നു അതിനെ സ്വാതന്ത്ര്യപ്പെടുത്തണമെ. നിനക്കു വേണ്ടി പ്രാണത്യാഗം ചെയ്ത അപ്പോസ്തോലൻെറ സിംഹാസനം ഇവിടെ പുനസ്ഥാപിക്കുവാൻ ഇടയായതിനെക്കുറിച്ചു നിന്നെ ഞങ്ങൾ സ്തുതിക്കുന്നു, അതിനെ നീ ഓർത്തുകൊള്ളുകയും നിലനിർത്തുകയും ഉയർത്തുകയും ചെയ്യേണമേ. ആ സിംഹാസനത്തിൻ കീഴു് ഞങ്ങളുടെ സഭ ക്രിസ്തീയവിജയം പ്രാപിച്ചു പുരോഗമിക്കുവാൻ കൃപ ചെയ്യണമേ. അതിൽ വാഴുന്ന ഞങ്ങളുടെ ബാവാ മോറാൻ മാർ ബസേലിയോസിനേയും, ഞങ്ങളുടെ മേൽപ്പട്ടക്കാരനായ മാർ....നെയും സത്യവിശ്വാസികളായ ശേഷം എല്ലാ മേൽപ്പട്ടക്കാരേയും നീ ഓർത്തു കൊള്ളേണമേ. തിരുവചനപ്രകാരം സകലനീതിയിലും വെടിപ്പിലും നിൻെറ ജനത്തെ ഭരിപ്പാൻ വേണ്ട ജ്ഞാനവും ശക്തിയും ദീർഘായുസ്സും അവർക്കു നൽകണമേ. അവർ മൂലം നിൻെറ സഭ ഉയർച്ച പ്രാപിക്കുമാറാകണമേ. അതിൻെറ പ്രജകളിൽ സമാധാനം വർദ്ധിപ്പിക്കണമേ. അതിലെ പട്ടക്കാരെ ബഹുമാനമുള്ളവരാക്കണമേ. ശുശ്രൂഷകന്മാരെ വെണ്മപ്പെടുത്തണമേ. ദയറായക്കാരെ പ്രകാശിപ്പിക്കണമേ. മല്പാന്മാർക്കു് ജ്ഞാനം നൽകണമേ. തർക്കങ്ങളേയും ശീശ്മകളേയും അതിൽ നിന്നു് മായിച്ചു് നിൻെറ നിരപ്പും ഐക്യതയും അതിൽ വർദ്ധിപ്പിക്കണമേ. അതിൻെറ പുരോഗമനത്തിനുവേണ്ടിയുള്ള സകല പരിശ്രമങ്ങളെയും വാഴ്ത്തണമേ. അവയെ നടത്തുന്നവരെയും സഹായിക്കുന്നവരെയും നീ അനുഗ്രഹിക്കണമേ. നിൻെറ ആത്മാവിൽ അവ നടത്തപ്പെടുകയും തിരുനാമമഹത്വത്തിനായി അവ ഭവിക്കുകയും ചെയ്യുമാറാകണമേ. അതിനുവേണ്ടി വേലചെയ്വാൻ അനേകരെ നീ എഴുന്നേല്പിക്കണമേ. അതിലെ വിശ്വാസികളെ അനുഗ്രഹിക്കണമേ. രോഗികളെ സൗഖ്യമാക്കണമേ. പൈതങ്ങളെ വളർത്തണമേ. യുവാക്കളെ നേർവഴിയിൽ നടത്തണമേ. വൃദ്ധന്മാരെ താങ്ങണമേ. അനാഥരെ സംരക്ഷിക്കണമേ. വിധവമാരെ പുലർത്തണമേ. ഞങ്ങളെല്ലാവരും ഈ ലോകത്തിൽ വച്ചു നിനക്കു പ്രസാദകരമായ പുണ്യജീവിതത്താൽ സമാധാനത്തിൻെറ മനുഷ്യർക്കുള്ള നല്ല അന്ത്യം പ്രാപിക്കുമാറാകണമേ. കർത്താവേ നിൻെറ സഭയ്ക്കുവേണ്ടി കഷ്ടതകളും ഞെരുക്കങ്ങളും സഹിച്ചു ജീവിതത്തെ തികച്ചിട്ടുള്ള ഞങ്ങളുടെ എല്ലാ പിതാക്കന്മാർക്കും നേതാക്കന്മാർക്കും നിന്നിലുള്ള ശരണത്തിന്മേൽ സത്യവിശ്വാസത്തോടെ വാങ്ങിപ്പോയിട്ടുള്ള ശേഷം എല്ലാവർക്കും ആശ്വാസവും മോക്ഷവും നൽകണമേ. അവരും ഞങ്ങളും ദൈവമാതാവിനോടും എല്ലാ പരിശുദ്ധന്മാരോടുംകൂടെ നിനക്കും നിൻെറ പിതാവിനും നിൻെറ വിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും സദാ സമർപ്പിക്കുമാറാകണമേ-ല്ഓലം ഒൽമീൻ. ആമ്മീൻ.

നാഥാ വിളികൂട്ടുന്നിതു നിന്നെ ഞങ്ങൾ
തുണപ്പാനായ് വന്നീടണമേ—
അടിയാരുടെ പക്കൽ

# വാർത്തകളും കുറിപ്പുകളും

## കുമ്പഴയിലെ ഗംഭീരസ്വീകരണം

നി. വ. ദി. ശ്രീ മാർ പീലക്സീനോസ്
തിരുമേനിക്ക്

കുമ്പഴ ഫെബ്രു. 15

പാശ്ചാത്യപര്യടനാനന്തരം തിരിച്ചെഴുന്നെള്ളിയ തുമ്പമൺ ഭദ്രാസന ഇടവകയുടെ മാർ പീലക്സീനോസ് എപ്പിസ്ക്കോപ്പാ തിരുമേനിക്കു മൈലപ്രാ, കുമ്പഴ കിഴക്കുപടിഞ്ഞാറ് എന്നീ ഇടവകകൾ ചേർന്നു 1955 ഫെബ്രുവരി 11-ാം തീയതി ഒരു ഗംഭീരസ്വീകരണം നൽകിയിരിക്കുന്നു.

മൈലപ്രാ ജംക്ഷനിൽ തയ്യാറാക്കിയിരുന്ന പന്തലിൽ എത്തിയ തിരുമേനിയെ മൈലപ്രാ കുമ്പഴ പടിഞ്ഞാറ് എന്നീ ഇടവകകളുടെ വികാരി തെങ്ങുംതറയിൽ ഗീവറുഗീസു കോർ എപ്പിസ്ക്കോപ്പാ അവർകൾ ഹാരമണിയിച്ചും സ്വീകരണസംഘം പ്രസിഡണ്ട് ശ്രീ. കെ. ഐ. വറുഗീസ് അവർകൾ ബൊക്കേ സമർപ്പിച്ചും സ്വീകരിച്ച് കമനീയമായി അലങ്കരിച്ചിരുന്ന ജീപ്പിലേക്കു ആനയിച്ചു. സുപ്രസിദ്ധമായ നിരണം പള്ളിയുടെ പൊൻകുരിശ്ശ്, വെള്ളിക്കുരിശ്ശ്, കുട, കൊടി, എന്നീ പള്ളി ഉപകരണങ്ങളോടും ചെണ്ട ബാൻറ് മുതലായ വാദ്യഘോഷങ്ങളോടും കൂടി യാത്ര തുടർന്നു. പള്ളികളിലെ ലുത്തിനിയാകൾക്കു ശേഷം കുമ്പഴ പടിഞ്ഞാറെ പള്ളി വക കുരിശിങ്കൽ മനോഹരമായി തയ്യാറാക്കിയിരുന്ന പന്തലിൽ എത്തിയ തിരുമേനിമാരെ ശ്രീ പി. ജി. ഡാനിയേൽ അവർകൾ ഹാരമണിയിച്ചു. സ്വീകരണമഹായോഗത്തിൽ കോട്ടയം തിയോളജിക്കൽ സെമ്മിനാരി പ്രിൻസിപ്പാൾ നി. വ. ദി. ശ്രീ. മാർ അത്താനാസ്യോസു തിരുമേനി അദ്ധ്യക്ഷത വഹിച്ചു. ശ്രീ. കെ. എം. ദാനിയേലിന്റെ സ്വാഗതപ്രസംഗാനന്തരം അദ്ധ്യക്ഷൻ തിരുമേനിയും നി. വ. ദി. ശ്രീ മാർ കൂറിലോസ് തിരുമേനിയും മനോരമ എഡിറ്റർ വറുഗീസ് കളത്തിൽ എം. എ. അവർകളും ഓരോ അനുമോദനപ്രസംഗം ചെയ്തു. അനുമോദനപ്രസംഗങ്ങൾക്കും മററും നന്ദി പ്രകാശിപ്പിച്ചുകൊണ്ടും പര്യടനവിവരങ്ങളെ വിശദീകരിച്ചുകൊണ്ടും മാർ പീലക്സീനോസ് തിരുമേനി സമുചിതമായ മറുപടി പ്രസംഗം ചെയ്തു. ശ്രീ. എം. ഈ. മാത്യു അവർകളുടെ കൃതജ്ഞതാപ്രകാശത്തിനു ശേഷം യോഗം മംഗളമായി പര്യവസാനിച്ചു.

ആദ്യവസാനം വന്ദ്യ തിരുമേനിമാരെ കൂടാതെ വന്ദ്യ ദിവ്യ ശ്രീ. പി. ഐ. മാത്യു സ്റമ്പാൻ അവർകളും നിരണം പള്ളി വികാരി അവർകളും മററനേകം പട്ടക്കാരും ശെമ്മാശന്മാരും പതിനായിരക്കണക്കിനു ആളുകളും ഉണ്ടായിരുന്നു. മാന്യാതിഥികൾക്കു വിഭവസമൃദ്ധമായ വിരുന്നുസൽക്കാരവും കരിമരുന്നു പ്രയോഗവും ഉണ്ടായിരുന്നു.

---

സാത്താൻ വഞ്ചിക്കുന്നു സൃഷ്ടിയെയെല്ലാം
അരചന്മാരധിപന്മാരെന്നിവരെ കലക്കുന്നു
വഞ്ചിക്കും നിൻ പ്രിയരെയുമവൻ
സങ്കേതം മററെങ്ങടിയാർക്കും
അകലെ നിറുത്തീടണമവനെയെന്നും—
നിൻസ്ലീബാ—
+ബാറെക്മോർ + ശു. ... ഹാലേലുയ്യാ
നാഥാ നിൻസഭയിൽ ഭിന്നത നീക്കീടണമേ
നിൻയോജിപ്പെന്നും സഭയിൽ—
പാലിച്ചീടണമേ
വഞ്ചകരെയതിൽനിന്നെല്ലാമൊഴിവാക്കണമേ
അവരുടെ ദിവസങ്ങളുമവസാനിക്കണമേ
നാഥാനിൻമെയ് കഷ്ടപ്പാടാൽ
വീണ്ടോരീ സഭയോടു കൃപചെയ്‌വാൻ
യാചിക്കുന്നോരടിയാരെയോർക്കേണം നിത്യം.
മൊറിയോ റാഹേമ്മേലയിനുആദാറായിൻ
സ്ലീബാവാഴും— സ്വർഗ്ഗത്തിൽ—:
വാഴുന്നുസ്ലീ—ബാ ഭൂവിൽ
സ്ലീബാ കോട്ടയതാകണമേ—
ദയറാപള്ളികളൊ—ക്കെ—യും.

### ഹുത്തോമ്മോ

ഞങ്ങളുടെ കർത്താവും എന്നേക്കും ഞങ്ങളുടെ ദൈവവുമായുള്ളോവേ, നിനക്കു സ്തുതി, നിനക്കു സ്തുതി, നിനക്കു സ്തുതി. ഞങ്ങളുടെ കർത്താവേ, നിന്റെ കൃപയാലും കരുണയാലും ഞങ്ങളുടെ നമസ്കാരങ്ങൾ ചെവിക്കൊള്ളണമേ. ഞങ്ങളുടെ ശുശ്രൂഷകൾ കൈക്കൊള്ളണമേ. ഞങ്ങളുടെ സഹായത്തിനായി വരണമേ. ഞങ്ങളുടെ ബലഹീനതയ്ക്കു് ഉത്തരമരുളണമേ. ഞങ്ങളെല്ലാവരുടെയും മേൽ നിന്റെ അനുഗ്രഹങ്ങൾ എന്നാളും ഉണ്ടായിരിക്കുകയും ചെയ്യണമേ. മോറാൻ വാലോഹാൻല് ഒൽമീൻ—അമ്മീൻ.

# THE MALANKARA SABHA

License No. 475 dated 11th April 1946—Registered No. M. 6125·


## സണ്ടേസ്കൂൾ വാർഷികം

ബോംബേ, സെൻറ് മേരീസ് ഓർത്തഡോക്സ് സിറിയൻ സണ്ടേസ്കൂളിൻെറ നാലാമതു വാർഷികയോഗവും ഇവാൻസ്റ്റണിൽ വെച്ചു നടത്തപ്പെട്ട അഖിലലോകക്രൈസ്തവകോൺഫറൻസിൽ സംബന്ധിച്ചു തിരിച്ചെഴുന്നെള്ളിയ മാർ പീലക്സീനോസ് തിരുമേനിക്കു സ്വീകരണവും ഫെബ്രുവരി 6–ാം നു- ഞായറാഴ്ച വൈകിട്ടു നാലുമണിക്കു വി: ദേവാലയത്തിനോട്ടു അനുബന്ധിച്ചു, പുതുതായി പണിതു വരുന്ന ഹാളിൽ വെച്ചു നടത്തപ്പെട്ടു. ഇടവക ജനങ്ങൾ കൂടാതെ സഭാംഗങ്ങളിൽ പലരും സന്നിഹിതരായിരുന്നു.

ഇപ്പോഴത്തെ ഇടവക വികാരി ബ. വി.ജെ. ഗബ്രിയേൽ അച്ചൻെറ സ്വീകരണപ്രസംഗത്തിനു ശേഷം വന്ദ്യതിരുമേനിയുടെ മഹനീയ അദ്ധ്യക്ഷതയിൽ സണ്ടേസ്കൂളിൻെറ വാർഷികയോഗം ആരംഭിച്ചു.

അദ്ധ്യക്ഷൻെറ ഉപക്രമപ്രസംഗത്തിൽ അദ്ദേഹത്തിൻെറ വിദേശപര്യടനത്തെ സംബന്ധിച്ച പല അനുഭവങ്ങളും പ്രസ്താവിക്കുകയും, തദനന്തരം ബോംബേ പള്ളിയുടെ സ്ഥാപനത്തിനു വേണ്ടി അക്ഷീണപരിശ്രമം ചെയ്തു പരേതനായ ബ. റി. ഐ. ജോസഫ് അച്ചൻെറ ഒരു ഛായാപടം അനാഛാദനം ചെയ്കയും ചെയ്തു.

സണ്ടേസ്കൂൾസമാജം സെക്രട്ടറി മിസ്സ് എം. ഈശോയുടെ റിപ്പോർട്ടുവായനക്കു ശേഷം വെ. ഫാദർ വി. സി. ജോർജ്ജ്; മി. എം. വി. ചെറിയാൻ എം. ഏ. എന്നിവർ സണ്ടേസ്കൂൾ പ്രവർത്തനത്തെ സംബന്ധിച്ചു പ്രൗഢഗംഭീരമായ ഓരോ പ്രസംഗം നടത്തി. കൂടാതെ മി. സി തോമസ്സിൻെറ ലഘുകഥാപ്രസംഗവും ഉണ്ടായിരുന്നു.

ഇടയ്ക്കിടെ കുട്ടികളുടെ വിവിധകലാപ്രകടനങ്ങൾ സദസ്യരെ ആനന്ദഭരിതരാക്കി. സന്നിഹിതരായിരുന്ന ഏവർക്കും ഒരു കാപ്പിസൽക്കാരം നടത്തി എന്നുള്ളതും പ്രസ്താവ്യമത്രേ. സണ്ടേസ്കൂൾ പരീക്ഷയിലും കായിക മൽസരത്തിലും വിജയികളായവർക്കു സമ്മാനദാനവും മററുകുട്ടികൾക്കു മധുരപലഹാരവിതരണവും നടത്തപ്പെട്ടു. വന്ദ്യ തിരുമേനിയുടെ ഉപസംഹാരപ്രസംഗത്തിനും മി. കെ. സി. നൈനാൻെറ കൃതജ്ഞതാപ്രകടനത്തിനും ശേഷം പ്രാത്ഥനയോടുകൂടെ കൃത്യം 7: 45നു യോഗം സമംഗളം പര്യവസാനിച്ചു.

## ഓർത്തഡോക്സ് സ്റ്റുഡൻസ് അസോസ്യേഷൻ വാർഷിക സമ്മേളനം

കോട്ടയം സി. എം. എസ്സ്. കോളേജിലെ ഓർത്തഡോക്സ് സിറിയൻ വിദ്യാർത്ഥികളും വൈദികസിമ്മനാരിയിലെ വിദ്യാത്ഥികളും ചേർന്നുള്ള ഓർത്തഡോക്സ് സ്റ്റുഡൻസ്സ് അസ്സോസ്സിയേഷൻെറ വാർഷിക സമ്മേളനം ഫെബ്രുവരി 1–ാംതീയതി വ്യാഴാഴ്ച എം. ഡി സിമ്മനാരി അങ്കണത്തിൽ വച്ചു സാഘോഷം കൊണ്ടാടി. സമ്മേളനത്തിൽ മാർ ഈവാനിയോസ്സ് തിരുമേനി ആദ്ധ്യക്ഷംവഹിച്ചു. മി. എം. മർക്കോസ് സ്വാഗത പ്രസംഗം നടത്തി. അദ്ധ്യക്ഷപ്രസംഗത്തിനു ശേഷം മിസ്സ്. വി. കെ. ആനിക്കുട്ടി വാർഷിക റിപ്പോർട്ടു അവതരിപ്പിച്ചു. സീനിയർ വിദ്യാർത്ഥികളെ പ്രതിനിധീകരിച്ചു മി. പി. മാണി ചെറിയാൻ പ്രസംഗിക്കുകയും റവ. ഡീക്കൻ ററി എം. ജോർജ്ജ് മറുപടി പ്രസംഗം നിർവഹിക്കയും ചെയ്തു. യോഗത്തിൽ റവ. ഡീക്കൻ. എം. വി. ജോർജ്ജ്. മി. വി. ററി. ചാണ്ടപ്പിള്ള എന്നിവർ പ്രസംഗിച്ചു. റവ. ഡീക്കൻ പി. വി. വർഗീസ് സദസ്സിനു കൃതജ്ഞത പറഞ്ഞു. യോഗാവസാനത്തോടുകൂടി മാർ പീലക്സീനോസ്സ് തിരുമേനി അഖിലലോക പര്യടനം കഴിഞ്ഞു സ്ഥലത്തെത്തുകയും തിരുമേനിയെ സെക്രട്ടറി ഡീക്കൻ പി. പി. വർഗീസ് സ്വാഗതം ചെയ്യുകയും ചെയ്തു. സ്വീകരണത്തിനു മറുപടിയായി തിരുമേനി ഒരു പ്രസംഗം നടത്തി. സമ്മേളനത്തിൽ സംബന്ധിച്ച ഏവർക്കും വിഭവസമൃദ്ധമായ ചായസൽക്കാരമുണ്ടായിരുന്നു. യോഗാനന്തരം ഒരു ഗ്രൂപ്പ് ഫോട്ടോ എടുക്കുകയുണ്ടായി.

---

Edited andPrinted published by The Rev· Fr· T, C· Jacob, at the M· M· Press, Kottayam·